

# മലങ്കരസഭ

## മാസിക

1990 ഡിസംബർ
ലക്കം 12 പുസ്തകം 45



Wishing A Merry
Christmas
And
A Happy New Year
To
**All Our Readers**

**" MALANKARA SABHA "**





## പരിശുദ്ധ പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാൾ



പ. ബസ്സേലിയോസ് ഗീവർഗീസ്–I
കാതോലിക്കാ ബാവാ
ഡിസംബർ 17 വള്ളിക്കാട്ടു ദയറാ



പ. ബസ്സേലിയോസ് ഗീവർഗീസ്
ദ്വിതീയൻ കാതോലിക്കാ ബാവാ
ജനുവരി–3 ദേവലോകം അരമന



പ. ബസ്സേലിയോസ്
ഔഗേൻ പ്രഥമൻ
കാതോലിക്കാ ബാവാ
ഡിസംബർ 8 ദേവലോകം അരമന



തോമാ മാർ ദീവന്നാസ്യോസ്
മെത്രാപ്പോലീത്താ
ഡിസംബർ–3 പത്തനാപുരം മൗണ്ട്
താബോർ ആശ്രമം



യാക്കൂബ് മാർ പോളിക്കാർപ്പോസ്
മെത്രാപ്പോലീത്താ
ഡിസംബർ 26
കോട്ടയം സിയോൻ സെമിനാരി


# മലങ്കര സഭ

10–12–1990




### ഈ ലക്കത്തിൽ






## വെളിച്ചം ഇരുളിൽ പ്രകാശിക്കുന്നു

ക്രിസ്തുമസിൻെറ പ്രഥമസന്ദേശം അമ്മാനുവേൽ അഥവാ 'ദൈവം നമ്മോടുകൂടെ' എന്നതാണ്. അതിൻെറ അടയാളം ശ്രദ്ധേയമാണ്. 'നിങ്ങൾക്ക് അടയാളമോ ശീലകൾ ചുററി പശുത്തൊട്ടിയിൽ കിടക്കുന്ന ഒരു ശിശുവിനെ നിങ്ങൾ കാണും'.

കുവൈററിൽ എയർകണ്ടീഷൻ ചെയ്ത മണിമന്ദിരങ്ങളിൽ സമൃദ്ധിയുടെ മടിത്തട്ടിൽ കൊഞ്ചിക്കുഴഞ്ഞ കുഞ്ഞോമനകൾ. അവർ ദിവസങ്ങളോളം മരുഭൂമിയിലെ മണൽക്കാററിലും അവ്യക്തതയുടെ അന്ധകാരത്തിലും ആയിത്തീർന്ന സംഭവങ്ങൾ കേട്ടുകഴിഞ്ഞിട്ടുള്ള ഒരു ക്രിസ്തുമസാണ് സമാഗതമാകുന്നത്. ആ കുഞ്ഞുങ്ങളുടെ മാതാപിതാക്കളുടെ മനസിൽ ആ നിമിഷങ്ങളിൽ ആഞ്ഞടിച്ച തിരമാലകളും കുമിഞ്ഞുകൂടിയ അന്ധകാരവും ലോകരക്ഷകൻെറ ജനനസന്ദർഭത്തെ അനുസ്മരിപ്പിക്കുന്നതാണ്. യൗസേഫും മറിയാമും സമൃദ്ധിയിൽ ജീവിച്ചവരായിരുന്നില്ല എങ്കിലും യേശുവിൻെറ ജനനസമയത്ത് അവരുടെ ദരിദ്രാവസ്ഥയുടെ നിസഹായത അവരെ തളർത്തി. എന്നാൽ ദൈവം മനുഷ്യനായതിൻെറ അടയാളമായി മാലാഖായ്ക്ക് പറയുവാനുള്ളത് ശീലകൾ ചുററി പശുത്തൊട്ടിയിൽ കിടക്കുന്ന ഒരു ശിശുവിനെ കാണുമെന്നാണ്. വസ്ത്രവും, കിടപ്പാടവും ഇല്ലാത്ത അവസ്ഥ ദൈവസാന്നിദ്ധ്യത്തിൻെറ അടയാളമെന്നോ? അതേ, ജീവിതത്തിൻെറ അന്ധകാരാനുഭവങ്ങളിൽ, 'ഇതു നിൻെറ കർമ്മഫല'മെന്നു പറഞ്ഞു മാറിനിൽക്കാതെ അവിടെ ഇറങ്ങിവസിച്ച് ആ അനുഭവങ്ങളെ പ്രത്യാശകൊണ്ടു നിറക്കുന്നവനാണ് ദൈവം. ആട്ടിടയന്മാരും വിജ്ഞാനികളും തേടിയെത്തിയ വെളിച്ചമാണ്, തങ്ങളുടെ നിസഹായതയുടെ ഇരുളിൽ പ്രകാശിക്കുന്നതെന്ന് മനസിലായപ്പോൾ യൗസേഫിൻെറയും മറിയാമിൻെറയും അധരങ്ങളിൽ പുഞ്ചിരി വിടർന്നു.




# പ്രതിവാര ധ്യാനം

ബർന്നബാസ്

## വി. തോമാശ്ളീഹായുടെ സഹദാമരണം (ഡിസംബർ–21)

സുവിശേഷവേലയ്ക്കും ജീവകാരുണ്യപ്രവർത്തനങ്ങൾക്കും വി. തോമസ് കൊടുത്തിരുന്ന പ്രാധാന്യം നാം നൽകുന്നുണ്ടോ? ഇല്ലെങ്കിൽ അദ്ദേഹത്തിന്റെ ആത്മീയ മക്കളെന്ന് പറയുന്നതിൽ വല്ല അർത്ഥവുമുണ്ടോ? 'ഇവനും അബ്രഹാമിന്റെ മകൻ ആകയാൽ ഈ ഭവനത്തിന് രക്ഷ വന്നു' (വി. ലൂക്കോ. 19:9) എന്ന് കർത്താവ് സഖായിയുടെ ഭവനത്തെക്കുറിച്ചു പറഞ്ഞത്, സഖായി അബ്രഹാമിനെ പോലെ സ്നേഹത്തിൽ നിറഞ്ഞതിനെ അടിസ്ഥാനമാക്കിയാണ്. തോമാശ്ലീഹായ്ക്ക് മഹത്വമുണ്ടാക്കുന്ന ജീവിതം നയിച്ച് ദൈവത്തെ നാം മഹത്വപ്പെടുത്തേണ്ടിയിരിക്കുന്നു.

## ജനനപ്പെരുന്നാൾ (ഡിസം. 25)

ന്യായപ്രമാണം കൊണ്ട് രക്ഷ ലഭിക്കയില്ല. 'അതുകൊണ്ട് ന്യായപ്രമാണത്തിന്റെ പ്രവൃത്തികളാൽ ഒരു ജഡവും അവന്റെ സന്നിധിയിൽ നീതീകരിക്കപ്പെടുകയില്ല' (റോമ. 3:20) അതിനാൽ ലോകരക്ഷകനായി യേശുക്രിസ്തു വന്നു. മക്കൾ ജഡരക്തങ്ങളോടുകൂടിയവർ ആക കൊണ്ട് അവനും അവരെപോലെ ജഡരക്തങ്ങളോടുകൂടിയവനായി മരണത്തിന്റെ അധികാരിയായ പിശാചിനെ തന്റെ മരണത്താൽ നീക്കി' (എബ്രാ.2:14) താൻ നമ്മിൽ വസിച്ച്, വളരെ ഫലം കായ്ക്കുന്നതിന് നമ്മെ ശക്തരാക്കുന്നു. ഒരുവൻ എന്നിലും ഞാൻ അവനിലും വസിക്കുന്നു എങ്കിൽ അവൻ വളരെ ഫലം കായ്ക്കും' (വി. യോഹ. 15:5) എന്ന് താൻ അരുളിച്ചെയ്തിരിക്കുന്നു. അങ്ങനെ ക്രിസ്തു നമ്മിൽ ഉരുവായിത്തീരുകയാണ് നമ്മുടെ പരമമായ ലക്ഷ്യം (ഗലാ. 4:19).

## ജനനപെരുന്നാളിനു ശേഷം 1–ാം ഞായറാഴ്ച (ഡിസംബർ. 30)

(വി. ലൂക്കോ. 2:40–52)

ദൈവകൃപ യേശുവിന്റെ മേൽ ഉണ്ടായിരുന്നു, എന്നു നാം വായിക്കുന്നു. നമ്മെ ഏവരെയും വഴിനടത്തുന്നതും, ശക്തീകരിക്കുന്നതും ദൈവത്തിന്റെ കൃപയാണ്. 'ഞാൻ ആകുന്നത് ദൈവത്തിന്റെ കൃപയാലാകുന്നു' (1 കൊരി. 15:10) എന്ന് വി. പൗലോസ് പറയുന്നു. മക്കദോന്യസഭകളെ ഔദാര്യമുള്ളവരാക്കിയതും ദൈവത്തിന്റെ കൃപയാണ് എന്ന് വി. പൗലോസ് പറയുന്നു. 'സഹോദരന്മാരേ, മക്കദോന്യ സഭകൾക്കു ലഭിച്ച ദൈവകൃപ ഞങ്ങൾ നിങ്ങളോട് അറിയിക്കുന്നു. കഷ്ടതയെന്ന കഠിനശോധനയിൽ ആയിരുന്നിട്ടും അവരുടെ സന്തോഷ സമൃദ്ധിയും മഹാദാരിദ്ര്യവും ധാരാളം ഔദാര്യം കാണിപ്പാൻ കാരണമായിത്തീർന്നു.' ഈ ദൈവകൃപയോട് നാം സഹകരിക്കുമ്പോൾ നമ്മുടെ ജീവിതം ജയജീവിതമായിത്തീരുന്നു.

## നവവത്സരദിനം (ജനുവരി. 1)

പുതിയ വർഷത്തിന്റെ ആരംഭത്തിൽ സമയത്തിന്റെ പ്രാധാന്യത്തെക്കുറിച്ചു ചിന്തിക്കുകയും സമയം തക്കത്തിൽ ഉപയോഗിക്കുന്നതിനായി ഒരു പ്രതിജ്ഞ എടുക്കുകയും ചെയ്യുന്നത് നല്ലതാണ്.

നന്മ ചെയ്യുന്നതിനും, നന്മയിൽ വളരുന്നതിനുമുള്ള അവസരമാണ് സമയം. സമയം തക്കത്തിൽ ഉപയോഗിച്ചാൽ അത് എന്നേക്കും ഒരു നേട്ടമായിരിക്കും. സമയം നഷ്ടപ്പെടുത്തിയാൽ അത് പിന്നെ തിരികെ കിട്ടുകയില്ല. എന്നെ അയച്ചവന്റെ പ്രവൃത്തി പകലുള്ളേടത്തോളം നാം ചെയ്യേണ്ടതാകുന്നു. ആർക്കും പ്രവർത്തിക്കുവാൻ കഴിയാത്ത രാത്രി വരുന്നു' (വി. യോഹ. 9:4) എന്ന് കർത്താവ് പറഞ്ഞു. തന്റെ സമയനിഷ്ഠ നാം അനുകരിക്കേണ്ടതാണ്.

ഭൂതകാലത്തോടും, വർത്തമാനകാലത്തോടും, ഭാവികാലത്തോടും നമുക്കുണ്ടായിരിക്കേണ്ട സമീപനം എന്താണെന്ന് വി. പൗലോസ് പറയുന്നുണ്ട്; ഒന്ന് ഞാൻ ചെയ്യുന്നു. പിമ്പിലുള്ളത് മറന്നും, മുമ്പിലുള്ളതിന് ആഞ്ഞുംകൊണ്ട് ക്രിസ്തു യേശുവിൽ ദൈവത്തിന്റെ പരമ വിളിയുടെ വിരുതിനായി ലാക്കിലേക്ക് ഓടുന്നു' (ഫിലി. 3.14) വർത്തമാനകാലത്തെ പ്രവർത്തനത്തിന്റെ പ്രാധാന്യം കാളിദാസനും പറയുന്നുണ്ട്. ഓരോ ഇന്നലെയും മധുരസ്വപ്നമാക്കുന്നതും, ഓരോ നാളെയും പ്രത്യാശയുടെ ദർശനങ്ങളാക്കുന്നതും, ഇന്നത്തെ നല്ല പ്രവർത്തനമാണെന്ന് അദ്ദേഹം പറയുന്നു.

ഫലം കായ്ക്കാത്ത വൃക്ഷം വെട്ടിക്കളയുന്നു. നാം ഫലം കായ്ക്കാതെ വരുമ്പോൾ സ്വയം നശിക്കുകയും ചെയ്യുന്നു. നാം കായ്ക്കേണ്ട ഫലം ആത്മാവിന്റെ ഫലമാണ് (ഗലാ. 5:22–23).

## ദെനഹ (വി. ലൂക്കോ. 3:15–22)

(ജനുവരി–6)

പാപികൾ മാനസാന്തരത്തിന്റെ സ്നാനമേററപ്പോൾ, പാപമില്ലാത്ത കർത്താവ് വിനയപ്പെട്ട് പാപികളോട് ചേർന്ന് സ്നാനമേററു. നാം മററുള്ളവരെപ്പോലെ പാപികളല്ലെന്നുള്ള നിഗളഭാവം നമ്മെ ഭരിക്കുന്നില്ലേ? ദേവാലയത്തിൽ പ്രാർത്ഥിപ്പാൻ പോയ പരീശൻ പറഞ്ഞ മനോഭാവമാണ് നമ്മിൽ പലപ്പോഴും ഉണ്ടാവുക 'ദൈവമേ, പിടിച്ചുപറിക്കാർ, നീതികെട്ടവർ, വ്യഭിചാരികൾ മുതലായ ശേഷം മനുഷ്യരെപ്പോലെയോ, ഈ ചുങ്കക്കാരനെപ്പോലെയോ, ഞാൻ അല്ലായ്കയാൽ ഞാൻ നിന്നെ വാഴ്ത്തുന്നു. ആഴ്ചയിൽ രണ്ടുവട്ടം ഉപവസിക്കുന്നു. നേടുന്നതിൽ ഒക്കെയും പതാരം കൊടുത്തുവരുന്നു' (വി. ലൂക്കോ. 18:11-12) എന്നല്ലൊ പരീശൻ പ്രാർത്ഥിച്ചത്. കർത്താവിന്റെ വിനയം നമ്മിൽ ഉണ്ടാകേണ്ടിയിരിക്കുന്നു. നമ്മിൽ നന്മയുണ്ടെങ്കിൽ അത് ദൈവകൃപകൊണ്ട് ലഭിച്ചതാണെന്ന് ഓർത്ത്, ദൈവത്തോട് നന്ദിപറഞ്ഞ് വിനയപ്പെടണം. നമ്മിൽ ഉള്ള കുറവുകൾ നിസാരമെന്ന് തോന്നിയാലും, ദൈവത്തിന്റെ ദൃഷ്ടിയിൽ അത് ഗൗരവമുള്ളവയായിരിക്കാമെന്നോർത്ത് പശ്ചാത്തപിക്കേണ്ടതുമാണ്.

പാപിയും ദൈവസൃഷ്ടിയുമായ യോഹന്നാനിൽനിന്ന്, പരിശുദ്ധനും ദൈവപുത്രനുമായ കർത്താവ് സ്നാനമേററ വിനയം നാം കണ്ടുപഠിക്കേണ്ടതാണ്. 'ഓരോരുവൻ മററുള്ളവനെ തന്നെക്കാൾ ശ്രേഷ്ഠൻ എന്ന് എണ്ണിക്കൊൾവിൻ' (ഫിലി. 2:3) എന്ന് വി. പൗലോസ് പറയുന്നു. ശിഷ്യന്മാരുടെ കാലുകൾ ഒരു അടിമയെപോലെ നമ്മുടെ കർത്താവ് കഴുകുകയുണ്ടായി.

കർത്താവിന്റെ സ്നാനത്തിൽ പരിശുദ്ധാത്മാവിന്റെ ആവാസം ഉണ്ടാകയും പിതാവ് 'നീ എന്റെ പ്രിയപുത്രൻ നിന്നിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു' എന്ന് പറഞ്ഞ്, കഷ്ടപ്പെടുന്ന യഹോവയുടെ ദാസൻ താനാണെന്നുള്ള സത്യം (യെശ. 53) അനുസ്മരിപ്പിക്കുകയും ചെയ്തു. ഇതുപോലെ ദൈവം നമ്മെയും തന്റെ വേലയ്ക്കായി വേർതിരിക്കുവാൻ ആഗ്രഹിക്കുന്നുണ്ട്.

ആരിൽ പരിശുദ്ധാത്മാവ് ആവസിക്കുന്നുവോ അവൻ പരിശുദ്ധാത്മാവിൽ സ്നാനം നൽകുന്നവനാണെന്ന് യോഹന്നാൻ സ്നാപകന് നേരത്തേ അരുളപ്പാട് ലഭിക്കുകയും, അപ്രകാരം യോഹന്നാൻ കാണുകയും ചെയ്തതിനാൽ, കർത്താവ് ലോകത്തിന്റെ പാപം ചുമക്കുന്ന കുഞ്ഞാടാണെന്ന് (വി. യോഹ. 1: 29) സാക്ഷിക്കുവാൻ സാധിച്ചു.

## ദെനഹായ്ക്കു ശേഷം 1–ാം ഞായറാഴ്ച

(വി. മത്താ. 4:12–22)

ജനുവരി 13

ദൈവരാജ്യമെന്നു പറയുന്നത് ദൈവഭരണത്തിന്റെ മണ്ഡലമാണ്. ദൈവഭരണത്തിന് നാം വിധേയപ്പെടുന്നതിന് നമ്മിൽ മാനസാന്തരമുണ്ടാകണം. മാനസാന്തരമെന്നു പറയുന്നത് പുതിയ മനസുണ്ടാകയെന്നുള്ളതാണ്. പഴയതിൽനിന്ന് കടക

---

ദേശീയവും അന്തർദ്ദേശീയവുമായ സാഹചര്യങ്ങളിൽ അസമാധാനം ആർത്തിരമ്പുമ്പോൾ ഈ വർഷത്തെ ക്രിസ്തുമസിന് 'സമാധാനം' ആശംസിക്കുവാൻ ധൈര്യം തോന്നുന്നില്ലായിരിക്കാം. സമാധാനം എന്നു പറഞ്ഞാൽ യുദ്ധമില്ലായ്മയെന്നോ, സമ്പത്സമൃദ്ധിയെന്നോ അല്ല അർത്ഥം. പ്രത്യേകിച്ചും, യേശുതമ്പുരാൻ 'എന്റെ സമാധാനം ഞാൻ നിങ്ങൾക്കു തരുന്നു; ലോകം തരുന്നതുപോലെ അല്ല' എന്നു പറയുമ്പോൾ, ക്രിസ്തീയസമാധാനത്തിന്റെ വ്യത്യസ്ഥത വ്യക്തമാകുന്നുണ്ട്. കൂടാരമാകുന്ന ഭൗമഭവനം തകർന്നേ പററൂവെന്നും, നിത്യകൂടാരമായിട്ട് സൃഷ്ടി രൂപാന്തരപ്പെടുകയാണെന്നും, അതിനുവേണ്ടിയാണ് നീതിക്കും സമാധാനത്തിനും വേണ്ടിയുള്ള പോരാട്ടങ്ങളെന്നും സമ്മതിച്ചേ പററൂ. ഈ സമ്മതത്തിന്റെ പ്രഖ്യാപനമാണ് കീറത്തുണിയും, പശുത്തൊട്ടിയും.

എല്ലാ മലങ്കരസഭാ വായനക്കാർക്കും, ഈ ക്രിസ്തുമസിലും ക്രിസ്തു മിസാകാതിരിക്കട്ടെ. ക്രിസ്തുമനസും, ക്രിസ്തുമാസും (വി. കുർബാനയിലുള്ള സംസർഗം) എല്ലാവർക്കും ആശംസിക്കുന്നു.

ജെ. കെ.



## CHRISTMAS DAY

Glittering stars adorning the sky blue
Freezing cold adhereing the air night
Melodious music of birds in the wood
All awaiting alike the Christmas Day.

Children find it a day for crackers,
Friends and lovers exchanging cards and presents,

Priests offering celestial services,
Singers dissolving in songs divine,

I had a reverie of the first Christmas day
How lucky were those shepherds and angels!

How I wish to be one among them!
Oh! I am feeling unlucky and sad.

Oh! Jesus, make me that "stable-in Bethelehem"

My Ego will then fly apart
I long for that joyful experience
I will then feel the joy of the first Christmas.

George Mathew, Kattanam

വിരുദ്ധമായ പുതിയ മനസ്. അതായത് സ്വയകേന്ദ്രീകൃതമായ മനസു മാറി, ദൈവത്തെ കേന്ദ്രീകരിച്ച മനസ്. 'ആകയാൽ തിന്നാലും കുടിച്ചാലും എന്തുചെയ്താലും എല്ലാം ദൈവത്തിന്റെ മഹത്വത്തിനായി ചെയ്വിൻ' (1 കൊരി. 10:31) എന്നും 'ജീവിക്കുന്നു എങ്കിൽ നാം കർത്താവിനായി ജീവിക്കുന്നു എന്നും; മരിക്കുന്നു എങ്കിൽ കർത്താവിനായി മരിക്കുന്നു' (റോമ. 14–18) എന്നും വി. പൗലോസ് പറയുന്ന മനസ് നമുക്ക് ഉണ്ടാകണം.

നമുക്ക് പാപബോധം നൽകി മാനസാന്തരപ്പെടുത്തുന്നവനും (വി. യോഹ. 16:8) മാനസാന്തരപ്പെടുന്നവരിൽ വന്ന് വസിക്കുന്നവനും പരിശുദ്ധാത്മാവാണ് (അപ്പോ. 2:38). പരിശുദ്ധാത്മാവിൽകൂടി നമുക്കും മാനസാന്തരം ഉണ്ടാകേണ്ടിയിരിക്കുന്നു.

മനുഷ്യരെ പിടിക്കുന്നവർക്ക് മൽസ്യത്തെ പിടിക്കുന്നവരെപ്പോലെ ചില പ്രത്യേക ഗുണങ്ങൾ ആവശ്യമാണ്. 1) ക്ഷമയോടെ കഷ്ടതകളെ സഹിച്ചു കാത്തിരിക്കുക. നാം ഉദ്ദേശിക്കുന്നപോലെ പെട്ടെന്ന് മനുഷ്യരിൽ മാനസാന്തരം ഉണ്ടായെന്നു വരികയില്ല. 2) തക്കസമയത്ത് പ്രവർത്തിക്കണം. 3) സ്വയത്തെ മറക്കണം. യോഹന്നാൻ സ്നാപകൻ വിനയപ്പെട്ട് കർത്താവിന്റെ വഴി ഒരുക്കുന്ന ശബ്ദം മാത്രമാണ് താനെന്നും, തന്റെ പിന്നാലെ വരുന്നവന്റെ ചെരിപ്പിന്റെ വാർ അഴിപ്പാൻപോലും താൻ യോഗ്യനല്ലെന്നും പറഞ്ഞു. (വി. യോഹ. 1:19–27)

## ദെനഹായ്ക്കുശേഷം

### 2–ാം ഞായറാഴ്ച ജനുവരി 20
### (തൊഴിലാളി ദിനം)

(വി. മർക്കോ. 6:1–6)

(ഈ ആണ്ടിൽ മൂന്നു നോമ്പ് നേരത്തെ തുടങ്ങുന്നതിനാൽ ഈ ഞായറാഴ്ച തൊഴിലാളിദിനമായി ആചരിക്കുന്നു.)

തൊഴിലാളിദിനമായ ഇന്ന് അദ്ധ്വാനത്തെ ആദരിക്കുകയും തൊഴിലാളികളോട് മര്യാദയായും സ്നേഹമായും പെരുമാറുകയും ചെയ്യേണ്ടതിന്റെ ആവശ്യകതയെക്കുറിച്ച് നാം ബോധവാന്മാരാകേണ്ടിയിരിക്കുന്നു.

അദ്ധ്വാനം ദൈവീകമാണ്. ദൈവം മനുഷ്യരുടെ നന്മയ്ക്കായി സദാ പ്രവർത്തിക്കുന്നു. 'എന്റെ പിതാവ് ഇന്നെയോളം പ്രവർത്തിക്കുന്നു. ഞാനും പ്രവർത്തിക്കുന്നു' (വി. യോഹ. 5:17) എന്ന് ശാബതു ദിവസം രോഗസൗഖ്യം നൽകിയതിനെ നീതീകരിച്ച് യേശു പറഞ്ഞത് ഇവിടെ സ്മരണീയമാണ്. ഏദൻതോട്ടത്തിൽ വേലചെയ്യുന്നതിന് ദൈവം ആദാമിനെ നിയമിച്ചു (ഉല്പ. 2:25). നമ്മുടെ കർത്താവ് സമയനിഷ്ഠയോടെ വേല ചെയ്തിരുന്നു. 'എന്നെ അയച്ചവന്റെ പ്രവൃത്തി പകലുള്ളേടത്തോളം നാം ചെയ്യേണ്ടതാകുന്നു. ആർക്കും പ്രവർത്തിച്ചുകൂടാത്ത രാത്രി വരുന്നു' (വി. യോഹ. 9:4) എന്ന് താൻ പറഞ്ഞു. മറ്റൊരു സന്ദർഭത്തിൽ 'എന്നെ അയച്ചവന്റെ ഇഷ്ടം ചെയ്ത് അവന്റെ പ്രവൃത്തി തികയ്ക്കുന്നത് എന്റെ ആഹാരം' (വി. യോഹ. 4:34) എന്നു പറഞ്ഞതിൽ നിന്നും താൻ ചെയ്ത വേലയിൽ സന്തോഷം കണ്ടെത്തിയെന്നു മനസിലാക്കാം.

സ്നേഹമില്ലാത്തിടത്താണ് മടിയുണ്ടാകുന്നത്.

വേല ചെയ്യുന്നതിൽ അഭിമാനം തോന്നണമെന്നും, (1 തെസ. 4:12) വേല ചെയ്യാത്തവൻ ഭക്ഷിക്കരുതെന്നും, (2 തെസ. 3:10) വി. പൗലോസ് പറയുന്നു.

കർത്താവ് തച്ചന്റെ ജോലിയും വി. പൗലോസ് കൂടാരപ്പണിയും ചെയ്തിരുന്നു (അപ്പോ. 18:1–4, 20:33–35).

വേലചെയ്യുന്നതിൽ നമ്മുടെ മനോഭാവം എന്താണ്? സർക്കാർ ഉദ്യോഗസ്ഥന്മാർ പ്രത്യേകമായും വേല ചെയ്യുന്നതിൽ മടിയന്മാരാകുന്നത് ദൈവത്തിനു മുമ്പാകെയും സമൂഹത്തോടുമുള്ള നമ്മുടെ കടപ്പാടുകളെക്കുറിച്ച് ബോധവാന്മാരാകാത്തതുകൊണ്ടല്ലെ?

വേലക്കാർക്ക് ന്യായമായ കൂലി തക്കസമയത്ത് കൊടുക്കേണ്ടതല്ലേ? (വി. യാക്കോ. 5:4)

—ഃ—





# പ. ഔഗേൻ ബാവാ

### ഓർമ്മ ഡിസംബർ 8

## ചില സ്മരണകൾ

ജോൺ 23–ാമൻ മാർപാപ്പായുടെ തെരഞ്ഞെടുപ്പു കഴിഞ്ഞപ്പോൾ സോവിയററു കമ്മ്യൂണിസ്ററ് പാർട്ടിയുടെ മുഖപത്രമായ 'പ്രവദാ' അദ്ദേഹത്തെ വിശേഷിപ്പിച്ചത് 'ഒത്തുതീർപ്പു പാപ്പാ' എന്നാണ്. എന്നാൽ അത്ഭുതമെന്നു പറയട്ടെ, സംഘർഷം നിറഞ്ഞ ലോകവ്യവസ്ഥിതിയേയും റോമൻ കത്തോലിക്കാസഭയ്ക്ക് ഇതര ക്രൈസ്തവ സഭാവിഭാഗങ്ങളോടുള്ള തൊട്ടുകൂടായ്മയേയും കുറെയെല്ലാം നിർമ്മാർജ്ജനം ചെയ്യാൻ ആ പ്രതിഭാസമ്പന്നനു കഴിഞ്ഞു. അങ്ങനെ അദ്ദേഹം ചരിത്രം സൃഷ്ടിച്ചു.

കാതോലിക്കാസിംഹാസനത്തിലേക്കുള്ള കണ്ടനാടിന്റെ ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെ തെരഞ്ഞെടുപ്പും ഏതാണ്ട് ഇതേ വിധത്തിലായിരുന്നു. തുല്യശക്തികൾ തമ്മിൽ ഉണ്ടാകാമായിരുന്ന മൽസരത്തെ ഒഴിവാക്കുന്നതിന് പരിണതപ്രജ്ഞനും, നയകോവിദനുമായ ഒരു സീനിയർ മെത്രാപ്പോലീത്താ മുമ്പോട്ടു നീക്കിയ കരു ആയിരുന്നു ഔഗേൻ മാർ തീമോത്തിയോസ്. അദ്ദേഹം മലങ്കരസഭയുടെ ചരിത്രത്തെ സൃഷ്ട്യുന്മുഖമായ വിധത്തിൽ തിരുത്തിക്കുറിച്ചു. ഇതര പാത്രിയർക്കാ സിംഹാസനങ്ങളോടുള്ള സമശീർഷത, ഭാരതത്തിൽ കാതോലിക്കാ സിംഹാസനത്തിനുള്ള ചരിത്രപരമായ പ്രസക്തി, ഇവകൾക്കെല്ലാം ആ പൗരസ്ത്യ യതിവര്യൻ ഭാവത്തിലും രൂപത്തിലും പുതിയ അർത്ഥം കൊടുത്തു.

കൃശഗാത്രം, അഞ്ചര അടി ഉയരം, ശാന്തവും ശാലീനവുമായ കണ്ണുകൾ, അത്ര വെളുത്തതല്ലാത്ത നിറം, വിനയം നിറഞ്ഞ പെരുമാററം, ഇതായിരുന്നു മോറാൻ മാർ ബസേലിയോസ് ഔഗേൻ പ്രഥമൻ ബാവാ.

1059 മിഥുനം 15–നാണ് അദ്ദേഹം ജനിച്ചത്. പെരുമ്പാവൂരിനു സമീപം വെങ്ങോലയിൽ ചൊട്ടാകുളത്തുംകര അബ്രഹം കത്തനാരായിരുന്നു പിതാവ്. പൗരോഹിത്യത്തിന്റെ വിളി ചെറുപ്പത്തിൽത്തന്നെ അദ്ദേഹം ചെവിക്കൊണ്ടു. നാട്ടുനടപ്പനുസരിച്ചുള്ള വിദ്യാഭ്യാസത്തിനുശേഷം ആചാര്യത്വത്തിന്റെ പ്രഥമ പടിയിലേക്ക് അദ്ദേഹം ഉയർത്തപ്പെട്ടു. 1905–ൽ മത്തായി ശെമ്മാശ്ശൻ തുർക്കി, സിറിയാ മുതലായ രാജ്യങ്ങളിലെ സഭകൾ സന്ദർശിച്ചു. അവിടെവച്ച് ശർബോ–ദയറോയോ (ശെമ്മാശ്–റമ്പാൻ) ആയി. ഔഗേൻ എന്ന പേരും സ്വീകരിച്ചു. അബ്ദുള്ളാ പാത്രിയർക്കീസിൽനിന്നുമാണ് അദ്ദേഹം ഈ സ്ഥാനം സ്വീകരിച്ചത്. അബ്ദുള്ളാ പാത്രിയർക്കീസിന്റെ സ്വഭാവത്തെക്കുറിച്ച് ആ ഘട്ടത്തിൽതന്നെ അദ്ദേഹം മലങ്കരസഭയ്ക്ക് അറിയിപ്പു കൊടുത്തിരുന്നു.

ധനമോഹിയായ ആ സ്വാർത്ഥതല്പരൻ മലങ്കരയിൽ വരുമെന്നും ധനസമ്പാദനമാണ് മുഖ്യ ഉദ്ദേശ്യമെന്നും എഴുതി. അതോടൊപ്പം തുർക്കി സുൽത്താൻ ഫർമാൻ (അധികാരപത്രം) പിൻവലിച്ചതുകൊണ്ട് അബ്ദൽ മശിഹാ ബാവാ സ്ഥാനഭ്രഷ്ടനായി എന്ന സത്യവും അറിയിച്ചു. തുർക്കി സർക്കാർ അധികാരം പിൻവലിച്ചതുകൊണ്ട് അബ്ദൽ മശിഹായുടെ പട്ടത്വത്തിന് ഊനമില്ലെന്ന സത്യവും ശെമ്മാശൻ അറിയിച്ചിരുന്നു. 1912–ൽ അബ്ദൽമശിഹായോടൊപ്പം സ്മര്യപുരുഷനും മലങ്കരയിൽ എത്തി. ആ വർഷം നടന്ന കാതോലിക്കാവാഴ്ചയിലും സിംഹാസന പുനഃസ്ഥാപനത്തിലും ഭാഗഭാക്കായി. 1927–ൽ ഇദ്ദേഹം വീണ്ടും പാത്രിയർക്കാ ആസ്ഥാനത്തിലേക്ക് പോയി. 1927 മെയ് 15–ാംനു ഏലിയാസ് പാത്രിയർക്കീസിൽനിന്ന് മാർ തീമോത്തിയോസ് എന്ന പേരിൽ മഹാപുരോഹിതസ്ഥാനത്തേക്ക് ഉയർത്തപ്പെട്ടു.


പി. ഏ. ജോർജ്, കൊല്ലാട്


ഉന്നത പൗരോഹിത്യ പദവിയിൽ പ്രവേശിച്ച കാലംതൊട്ട് പരീക്ഷണങ്ങളിൽനിന്നും പരീക്ഷണങ്ങളിലേക്കുള്ള ഒരു പ്രയാണമായിരുന്നു മാർ ഔഗേൻ തിരുമേനിയുടെ ജീവിതം. മരണംവരെ സഭയ്ക്കുവേണ്ടി ജീവിക്കുകയും സഭയുടെ തനിമ കാത്തുസൂക്ഷിക്കുന്നതിനുവേണ്ടി പോരാടുകയും ചെയ്ത വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനിയേക്കാളും നിന്ദയും പീഡനവും സഹിച്ച് ഔഗേൻ തിരുമേനി, ജീവിതകാലത്തുതന്നെ ഒരു രക്തസാക്ഷി ആയിരുന്നു.

ഈ പൗരാണികസഭയിൽ സമാധാനം ഉണ്ടാകേണ്ടതിന്റെ ആവശ്യകത ഏററവും കൂടുതൽ മനസിലാക്കിയത് ഔഗേൻ തിരുമേനി ആയിരുന്നു. ആലുവാ തൃക്കുന്നത്തു സെമിനാരിയിൽ ഇരുവിഭാഗങ്ങളിലേയും മെത്രാപ്പോലീത്തന്മാരെ വിളിച്ചുകൂട്ടി ചർച്ച നടത്തി. ഭാഗ്യസ്മരണാർഹനായ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ പട്ടത്വം അപൂർണ്ണമെന്ന അന്ത്യോക്യൻ വിഭാഗത്തിന്റെ സങ്കുചിതവീക്ഷണം വികലവും സത്യത്തി

നു നേരെയുള്ള നിഷേധവുമാണെന്ന് അദ്ദേഹം തുറന്നു പറയുകതന്നെ ചെയ്തു. എന്നാൽ മലങ്കരയിൽ സമാധാനം ഉണ്ടാകുന്നതിനുവേണ്ടി പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയനെ സമീപിച്ച് 'സ്വർഗ്ഗത്തിൽനിന്ന് ദൈവപുത്രൻ മനുഷ്യവർഗ്ഗത്തിന്റെ രക്ഷയെപ്രതി ഭൂമിയിൽ അവതരിച്ചു, മനുഷ്യവർഗ്ഗത്തെ ശാശ്വതമായ ശാപത്തിൽനിന്നും മോചിപ്പിച്ചു'. അതുപോലെ മാർ അത്താനാസ്യോസിന്റെ മുമ്പിൽ അങ്ങു തലകുനിച്ച് സമാധാനം ഉണ്ടാക്കണം.' അദ്ദേഹം തുടർന്നു. 'അവിടുത്തെ പട്ടത്വത്തെക്കുറിച്ച് എനിക്ക് സംശയം ഇല്ല. അബ്ദൽ മശിഹായിൽനിന്ന് അങ്ങേയ്ക്ക് ലഭിച്ച പട്ടത്വത്തിന്റെ സാധുതയെ ആരെല്ലാം ചോദ്യം ചെയ്താലും അതിൽ കഴമ്പില്ല.'

സത്യത്തെ അദ്ദേഹം ആദരപൂർവം അംഗീകരിച്ചു. ഒപ്പം സമാധാനത്തിന്റെ അനിവാര്യത തന്റെ നേതാവും നായകനുമായ മഹാചാര്യനെ ബോധ്യപ്പെടുത്തി. ഔഗേൻ തിരുമേനിയുടെ നിർദ്ദേശം ഗീവർഗീസ് ദ്വിതീയൻ ബാവ അംഗീകരിച്ചു. എന്നാൽ പ. ബാവായുടെകൂടെ കാതോലിക്കാ ഭാഗത്തെ എല്ലാ മെത്രാന്മാരും വന്നില്ലെന്ന കാരണത്താൽ സ്വീകരണപ്രാർത്ഥന നടന്നില്ല.

താൻ നേതൃത്വം കൊടുത്ത സമാധാനസംഭാഷണങ്ങൾ ഫലവത്താകാഞ്ഞതിൽ ആ സമാധാനപ്രിയൻ ഹതാശനായി. അദ്ദേഹം കണ്ടനാട് ഭദ്രാസനയോഗം മൂവാററുപുഴ അരമനയിൽ വിളിച്ചുകൂട്ടി. ഇത:പര്യന്തമുള്ള സമാധാനസംരംഭങ്ങളും അവയ്ക്കു നേരിട്ട പരാജയങ്ങളും അദ്ദേഹം തന്റെ അജഗണങ്ങൾക്ക് വിശദീകരിച്ചുകൊടുത്തു. കാതോലിക്കാസിംഹാസനത്തിന്റെ ചരിത്രപരമായ ആവശ്യകതയും മലങ്കരസഭയിൽ പ്രസ്തുത സിംഹാസനത്തിന്റെ അനുപേക്ഷണീയതയും ഭദ്രാസനയോഗത്തെ അദ്ദേഹം ബോദ്ധ്യപ്പെടുത്തി. രണ്ടുപേരൊഴിച്ച് എല്ലാവരും കാതോലിക്കോസിനെ അംഗീകരിക്കുന്നതിന് അനുകൂലിച്ചു. ഇത് 1942 ഒക്ടോബർ 7–ന് ആയിരുന്നു.

അനന്തരം പാത്രിയർക്കീസ് ഭാഗത്തിന് അനുകൂലമായ വിധിയുണ്ടായപ്പോൾ അവർ മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെ സംരംഭത്തെ പല്ലും നഖവും ഉപയോഗിച്ച് എതിർത്തു. എല്ലാ ഹീനതന്ത്രങ്ങളും അവർ പ്രയോഗിച്ചു. അതിന്റെ ഫലമായി തന്റെ ഭദ്രാസനത്തിലെ ഏറിയകൂറു പള്ളികളും തങ്ങളുടെ ഇടയനെ തള്ളിപ്പറഞ്ഞു. പ്രാതികൂല്യങ്ങളുടെ കൊടുങ്കാററ് ആഞ്ഞടിച്ചിട്ടും ആ വടവൃക്ഷം നിലംപതിച്ചില്ല. ശാരീരിക പീഡനങ്ങൾ വരെ അദ്ദേഹം സഹിക്കേണ്ടിവന്നു. പിറവം പള്ളിയിൽനിന്നും അദ്ദേഹത്തെ അർദ്ധരാത്രിയിൽ എതിരാളികൾ അടിച്ചിറക്കി. കൂടെ ഉണ്ടായിരുന്ന ഒരു ശെമ്മാശൻ മൃഗീയമായി മർദ്ദിക്കപ്പെട്ടു.

സാമ്പത്തികമായി തിരുമേനി ഞെരുങ്ങിയ ഒരു കാലഘട്ടമായിരുന്നു അത്. കണ്ടനാടു ഭദ്രാസനത്തിലെ രണ്ടോ മൂന്നോ പള്ളികളാണ് അദ്ദേഹത്തെ അന്നു സഹായിച്ചത്. എങ്കിലും ആ സമാധാനപ്രിയനെ ദൈവം കൈവിട്ടില്ല. തെക്കൻ ഭദ്രാസനങ്ങൾ അദ്ദേഹത്തെ അങ്ങേയററം സഹായിച്ചു. മരണംവരെയും അദ്ദേഹം അത് ഓർക്കുമായിരുന്നു.

1951–ൽ തുമ്പമൺ ഭദ്രാസനത്തിന്റെ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമേനി കാലം ചെയ്തപ്പോൾ പ്രസ്തുത ഭദ്രാസനത്തിന്റെ ചുമതല ഔഗേൻ തിരുമേനിയെ കാതോലിക്കാബാവാ ഏൽപ്പിച്ചു. പല കോടതികളിലുമായി സമുദായക്കേസ് നടന്നുകൊണ്ടിരുന്ന കാലമായിരുന്നു അത്.

തികച്ചും സന്യാസാധിഷ്ഠിതമായ ജീവിതമായിരുന്നു മാർ ഔഗേൻ ബസേലിയോസ് അനുവർത്തിച്ചിരുന്നത്. മുടക്കമില്ലാത്ത യാമപ്രാർത്ഥനകൾക്കുശേഷം മണിക്കൂറുകളോളം അദ്ദേഹം ധ്യാനത്തിൽ മുഴുകുമായിരുന്നു. അർദ്ധരാത്രിയുടെ നിശബ്ദതയിൽ പ്രപഞ്ചം സുഖസുഷുപ്തിയിൽ ആമഗ്നമാകുമ്പോൾ ആ മഹർഷിശ്രേഷ്ഠൻ ധ്യാനനിമഗ്നനായി ഇരിക്കുന്നത് ഈ ലേഖകൻ കണ്ടിട്ടുണ്ട്. യാത്രാവേളകളിൽപോലും യാമപ്രാർത്ഥനകൾക്ക് അദ്ദേഹം മുടക്കം വരുത്തിയിരുന്നില്ല. സഭ അനുശാസിച്ചിരിക്കുന്ന നോമ്പ് നോക്കുന്നതിലും അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചിരുന്നു. തന്റെ മാതൃസഹോദരീപുത്രനായ കാലംചെയ്ത വൈലിപറമ്പിൽ മാർ ഗ്രീഗോറിയോസ് ഒരു സ്വകാര്യ സന്ദർശനത്തിന് മൂവാററുപുഴ അരമനയിൽ എത്തി. ഒരു നോമ്പുകാലത്തായിരുന്നു ആഗമനം. അന്ത്യോക്യൻ പാത്രിയർക്കീസ് നോമ്പുദിവസങ്ങൾ വെട്ടിക്കുറച്ചിരുന്ന കാലമായിരുന്നു അത്. തന്റെ അതിഥിക്ക് ഔഗേൻ തിരുമേനി പാലു ചേർക്കാത്ത ചായയാണ് കൊടുത്തത്. വൈലിപ്പറമ്പിൽ മെത്രാച്ചൻ കട്ടൻചായ ഉപയോഗിച്ചില്ല. 'ആബൂനെ നോമ്പല്ലെ' ഔഗേൻ തിരുമേനി ചോദിച്ചു. അദ്ദേഹം തുടർന്നു. ഞങ്ങൾക്ക് നോമ്പിന് ലാഘവം ഒന്നും ഇല്ല. പ്രസ്തുത സന്ദർഭത്തിൽ ഈ ലേഖകനും ആ മുറിയിൽ ഉണ്ടായിരുന്നു.



വയലിപ്പറമ്പിൽ തിരുമേനി പ്രത്യേക ഉദ്ദേശ്യത്തോടുകൂടിയായിരുന്നു അന്ന് മൂവാററുപുഴ അരമനയിലെത്തിയത്. എങ്ങനെയും അദ്ദേഹത്തെ പാത്രിയർക്കീസ് പക്ഷത്തേക്ക് ആകർഷിക്കണം. വാഗ്ദാനങ്ങളുടെ ഭാണ്ഡക്കെട്ടഴിച്ച വയലിപ്പറമ്പിൽ തിരുമേനിയോട് മിതമായ ഭാഷയിൽ പറഞ്ഞു. 'ഞാൻ ഛർദ്ദിച്ചത് ഭക്ഷിക്കയില്ല.'

ആധുനിക മലങ്കരസഭയിലെ പ്രഗല്ഭനായ പണ്ഡിതനും, ഗ്രന്ഥകർത്താവും ആയിരുന്നു മാർ ഔഗേൻ തിരുമേനി. കർദ്ദിനാൾ ടിസ്സറന്റിന്റെ പൗരസ്ത്യ സഭകൾ എന്ന ഗ്രന്ഥം മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തി. മലങ്കര ഓർത്തഡോക്സ് സഭയുടെ പട്ടംകൊടക്രമവും, കഷ്ടാനുഭവ ആഴ്ചയിലെ നമസ്ക്കാരക്രമവും, സഭയിൽ ആണ്ടടക്കമുള്ള പ്രുമിയോനുകളും സുറിയാനിയിൽ നിന്നും മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തി. മാർതോമ്മാശ്ലീഹായുടെയും, മാർ ഗീവർഗീസ് സഹദായുടെയും പെരുനാൾ നമസ്ക്കാരങ്ങളും അദ്ദേഹം തർജ്ജമചെയ്തു.

തന്റെ പ്രയാസകാലത്ത് റോമ്മാ സഭയിലെ പ്രഗൽഭന്മാരായ പലരും അദ്ദേഹത്തെ ആ സഭയിലേക്ക് ക്ഷണിച്ചു. സ്ഥാനമാനങ്ങൾ വച്ചുനീട്ടി. പ്രലോഭനങ്ങൾ ഏറെ ഉണ്ടായിട്ടും ഒരിക്കലായി തന്നെ ഭരമേല്പിച്ച സത്യവിശ്വാസത്തിന്റെ ധ്വംസകനാകാൻ മാർ ഔഗേൻ തീമോത്തിയോസ് തയാറായില്ല.

മലങ്കര ഓർത്തഡോക്സ് സഭയെക്കുറിച്ചുള്ള കാഴ്ചപ്പാട് സുവിദിതമായിരുന്നു. സഭ സ്ഥാപിച്ചത് മാർത്തോമ്മായാണെന്നും ഇതര സഭകൾക്ക് അതിന്മേൽ അധികാരമില്ലെന്നും കിഴക്കിന്റെ അപ്പോസ്തോലനും പ്രഥമ മെത്രാനും മാർത്തോമ്മാ ആണെന്നും അദ്ദേഹം തന്റെ അനുയായികളെ പഠിപ്പിച്ചു. 'നിങ്ങൾക്ക് ക്രിസ്തുവിൽ പതിനായിരം ഗുരുക്കന്മാർ ഉണ്ടെങ്കിലും പിതാക്കന്മാർ ഏറെയില്ല. നിങ്ങളെ ആത്മാവിൽ ജനിപ്പിച്ചത് ഞാനല്ലയോ'. കൊരിന്ത്യ സഭയോടുള്ള വി. പൗലോസിന്റെ ഈ ചോദ്യം മാർത്തോമ്മാശ്ലീഹാ ഭാരത ക്രൈസ്തവരോടും ചോദിക്കുന്നുണ്ട് എന്ന് അഭിവന്ദ്യനായ തിരുമേനി ജനങ്ങളെ ഓർപ്പിക്കുമായിരുന്നു.



സമവീക്ഷണമായിരുന്നു തിരുമേനിക്ക് എല്ലാവരോടും ഉണ്ടായിരുന്നത്. ജാതിയോ, മതമോ, വർണ്ണമോ, വർഗ്ഗമോ, സമ്പത്തോ അദ്ദേഹത്തിന്റെ പെരുമാററത്തെ സ്വാധീനിച്ചിരുന്നില്ല. എതിർ കക്ഷിയിലെ ആളുകളോടുപോലും അദ്ദേഹം ആദരവ് പ്രകടിപ്പിച്ചിരുന്നു. ഒരിക്കൽ മൂവാററുപുഴ അരമനയിൽ വന്നുചേർന്ന മൂശസലാമ റമ്പാനുമായി അന്ത്യോക്യൻ–മലങ്കര ബന്ധത്തെക്കുറിച്ച് സംസാരിച്ചു. ഇവരുടെ സംഭാഷണവേളയിൽ ഈ ലേഖകൻ ഉൾപ്പെടെ പലരും അവിടെ സന്നിഹിതരായിരുന്നു. അന്ത്യോക്യൻ മേധാവിത്വത്തിന്റെ കൈപ്പുനീർ ഏറെ കുടിച്ച തിരുമേനി റമ്പാച്ചനോട് തുറന്നു പറഞ്ഞു. 'നിങ്ങൾ മനുഷ്യത്വമുള്ളവരല്ല. സത്യസന്ധത നിങ്ങൾക്ക് അന്യമാണ്. നിങ്ങളെ വിശ്വസിക്കാൻ സാദ്ധ്യമല്ല. വാക്കുകൾക്ക് ഒരു വിലയും കൊടുക്കുന്നവരല്ല നിങ്ങൾ'.

സങ്കടമുണർത്തിച്ച റമ്പാച്ചനെ യൂലിയോസ് മെത്രാപ്പോലീത്തായുടെ അപനയനങ്ങളും വാഗ്ദത്തലംഘനങ്ങളും ചൂണ്ടിക്കാട്ടി. മുടക്കപ്പെട്ടവന്റെ കൈ എങ്ങനെ മുത്തും എന്നു പറഞ്ഞ ആ റമ്പാനോട് തികച്ചും സ്നേഹപൂർവ്വമാണ് തിരുമേനി പെരുമാറിയത്. അന്ന് മൂവാററുപുഴ അരമനയിൽ താമസമായിരുന്ന ഈ ലേഖകൻ മററുപലതിനുമൊപ്പം ഈ സംഭവത്തിനും സാക്ഷിയാണ്.

കക്ഷിവ്യത്യാസം നിലവിലിരുന്ന 1958–നു മുമ്പ് അരമന ചാപ്പലിൽ ആരാധനയ്ക്ക് വന്നിരുന്ന വിഘടിതവിഭാഗത്തിലെ ജനങ്ങളോട് ഒരു ആദ്ധ്യാത്മിക പിതാവിന്റെ സ്നേഹവാൽസല്യങ്ങളോടെയാണ് അദ്ദേഹം പെരുമാറിയിരുന്നത്.

1964 ജനുവരി 3–ന് ഭാഗ്യസ്മരണാർഹനായ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ കാലംചെയ്തതിനെ തുടർന്ന് കണ്ടനാടിന്റെ ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ മലങ്കര മെത്രാനായി അധികാരം ഏററു.

1964 മെയ് 22–ന് മലങ്കരയിലെ നാലാം കാതോലിക്കോസായി അദ്ദേഹം അഭിഷേകം ചെയ്യപ്പെട്ടു. മുഖ്യകാർമ്മികൻ അന്ത്യോക്യായുടെ ഇഗ്നാത്തിയോസ് യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ആയിരുന്നു. അഭിഷേകത്തെ തുടർന്ന് ഔഗേൻ ബാവാ നടത്തിയ പ്രസംഗം ശുഭോദർക്കമായ ഒരു ഭാവിയുടെ മണിമുഴക്കം ആയിരുന്നു. ഭരണഘടന അനുശാസിക്കുന്ന അധികാരത്തിൽ കൂടുതൽ താൻ ആഗ്രഹിക്കുന്നില്ലെന്നും കാതോലിക്കോസിന്റെ നേതൃത്വത്തിൽ മലങ്കരസഭ വളർന്ന് വികസിക്കട്ടെ എന്നും അദ്ദേഹം ആശംസിച്ചു. മലങ്കരയുടെ വിവിധ ഭാഗങ്ങളിൽ കിഴക്കിന്റെ കാതോലിക്കോസിനും അന്ത്യോക്യാ പാത്രിയർക്കീസിനും രാജോചിതമായ സ്വീകരണം നൽകപ്പെട്ടു. എന്നാൽ 1970–ൽ യാക്കോബ് മൂന്നാമൻ കിഴക്കിന്റെ കാതോലിക്കായ്ക്ക് ഒരു കത്തയച്ചു. 'മാർത്തോമ്മായ്ക്ക് സിംഹാസനമില്ല. ഒരു മേല്പട്ടക്കാരൻ പോയിട്ട് പട്ടക്കാരൻപോലുമല്ല' എന്ന് വിനയസമ്പന്നനായ ഔഗേൻ ബസേലിയോസ് ചരിത്രം, വേദശാസ്ത്രം, പൂർവ്വപിതാക്കന്മാരുടെ സാക്ഷ്യങ്ങൾ കാനോൻ നിയമങ്ങൾ ഇവകളെയെല്ലാം യാക്കോബ് തൃതീയന്റെ ശ്രദ്ധയിൽ പെടുത്തി. മറുപടി കത്തയച്ചു. സഭയിൽ വേദവിപരീതപരമായ ഉപദേശങ്ങൾ ഉന്നയിച്ച പാത്രിയർക്കീസിനെ മലങ്കരസഭ ഭൂരിപക്ഷം അവഗണിച്ചു.

കാലം മുന്നോട്ടുപോയി. വാർദ്ധക്യത്തിന്റെ കെടുതികൾ അദ്ദേഹത്തെ ക്ഷീണിതനാക്കി. കൃതകൃത്യത ധന്യത നൽകിയ ഔഗേൻ പ്രഥമൻ തന്റെ കർമ്മകാണ്ഡം പൂർത്തീകരിച്ചപ്പോൾ പിൻഗാമിക്കുവേണ്ടി സ്ഥാനത്യാഗം ചെയ്തു. മഹത്തും ശ്രേഷ്ഠവുമായ ആ വിടവാങ്ങൽ പൗരസ്ത്യസഭകളുടെ ഇദാനീന്തമുള്ള ചരിത്രത്തിലെ ഒരു സംഭവം ആയിരുന്നു. അനുകരണീയമായ ഒരു കീഴ്വഴക്കം, ഉദാത്തമായ ഒരു പരിത്യാഗം, ഇത് ഓർത്തഡോക്സ് സഭാചരിത്രത്തിലെ ഒരു നാഴികക്കല്ലുതന്നെ.

വാർദ്ധക്യസഹജമായ ക്ഷീണം നിമിത്തം തന്റെ പിൻഗാമിയുടെ കാതോലിക്കാസ്ഥാനാരോഹണത്തിൽ ഔഗേൻ തിരുമേനിക്ക് നേതൃത്വം കൊടുക്കാനായില്ല. പകരം ഭാഗ്യസ്മരണാർഹനായ കോട്ടയം ഇടവകയുടെ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ആയിരുന്നു മുഖ്യ കാർമ്മികൻ. ഏതാണ്ട് മൂന്നാഴ്ചക്കാലമേ അദ്ദേഹം രോഗിയായി കിടന്നുള്ളു. ആ അവസരത്തിലും സന്യാസാധിഷ്ഠിതമായ തന്റെ ജീവിതം തുടർന്നുപോന്നു. 1975 ഡിസംബർ മാസം 8–ാം തീയതി അദ്ദേഹം നിത്യസൗഭാഗ്യത്തിലേക്ക് ഉയർത്തപ്പെട്ടു. ജനസഹസ്രങ്ങളുടെ കണ്ണുനീർതുള്ളികൾ ആ യതിശ്രേഷ്ഠന് സമർപ്പിക്കപ്പെട്ടു.

### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



ജയ്മോറം, പാററ്നാ.



Alexander Cherian, Hyderabad.

Thomas. George.






കുഞ്ഞനുജന്മാരേ....കുഞ്ഞനുജത്തിമാരേ,

സ്നേഹകുമാരന്റെ പിറവിപ്പെരുന്നാൾ വീണ്ടും വന്നെത്തുന്നു. ലോകത്തെമ്പാടുമുള്ള ഉണ്ണിക്കിടാങ്ങളുടെ ഉത്സവദിവസമാണ് ക്രിസ്മസ്.

ഉണ്ണിയേശുവിനെ പാടിസ്തുതിക്കുന്ന ഉണ്ണിക്കിടാങ്ങളെ കാണുമ്പോൾ സ്വർഗീയ ഗാനങ്ങൾ ആലപിക്കുന്ന കുഞ്ഞുകുഞ്ഞു മാലാഖമാരുടെ ചിത്രമാണ് കുഞ്ഞിച്ചായന്റെ മനസിൽ തെളിയുക. പൂനിലാവിൽ കുളിച്ചുനിൽക്കുന്ന മഞ്ഞുമലകളും അവിടെ നൃത്തം ചെയ്യുന്ന മഞ്ഞിന്റെ വെൺമയും വിശുദ്ധിയുമുള്ള കുഞ്ഞുകുഞ്ഞു മാലാഖമാരും കുഞ്ഞിച്ചായന്റെ മനസിൽ ആനന്ദം വിതയ്ക്കുന്നു.

വിശുദ്ധവും പ്രശാന്തവും ആയ ക്രിസ്മസ് രാത്രിയെക്കുറിച്ചു ചിന്തിക്കുമ്പോൾത്തന്നെ കുഞ്ഞിച്ചായന്റെ മനസ് ആഹ്ളാദംകൊണ്ടു തുടികൊട്ടുന്നു. ആദ്യംതന്നെ എല്ലാവർക്കും ആനന്ദപൂർണ്ണവും അനുഗ്രഹകരവും ആയ ക്രിസ്മസ് ആശംസകൾ നേരുന്നു.

---

മാർ ഔഗേൻ ബസേലിയോസിന്റെ ജീവിതം സംഭവബഹുലമായിരുന്നു. പരീക്ഷണങ്ങളുടെയും പ്രയാസങ്ങളുടെയും ദാരിദ്ര്യത്തിന്റെയും മുള്ളുകൾ വിതറിയ പാതയിലൂടെ പതറാതെ അദ്ദേഹം മുമ്പോട്ടു നീങ്ങി. പ്രശ്നപരിഹാരത്തിന് നിയമ വ്യാഖ്യാനങ്ങളേക്കാൾ സ്നേഹപൂർവമായ സമീപനവും ബുദ്ധിയേക്കാൾ വിനയം നിറഞ്ഞ പെരുമാററവും പക്ഷപ്രതിപക്ഷങ്ങളോടുള്ള സമവീക്ഷണവും ഔഗേൻ തിരുമേനിയെപ്പോലെ മററാർക്കും ഇല്ലെന്നു പറയാം. അദ്ദേഹം കാതോലിക്കേററിന്റെ കാവൽപടയാളി ആയിരുന്നു. സഭയുടെ തനിമ അദ്ദേഹം നഷ്ടപ്പെടുത്തിയില്ല.

സഭയോടുള്ള ഏകീഭാവത്തിൽ ജീവിതം മുഴുവനായി ദൈവത്തിനുവേണ്ടി സമർപ്പിച്ച ആ പുണ്യചരിതനോട് മലങ്കരസഭയ്ക്കുള്ള കടപ്പാട് വാചാമഗോചരമാണ്. അക്കാര്യം മലങ്കരസഭാംഗങ്ങൾക്ക് ഓർമ്മയുണ്ടോ എന്നു പരിശോധിക്കുക. ★

ഇനി ഒരു കഥ പറയാം. ഒരു കൊച്ചു കഥ. പഴയ കഥ. സ്നേഹദാസ് എന്നു പേരുള്ള ഒരു പ്രഭുവിന്റെയും കുടുംബത്തിന്റെയും കഥ.

സ്നേഹദാസിന്റെ ആദ്യത്തെ പേര് കനകദാസ് എന്നായിരുന്നു. ലൗകികസുഖങ്ങളിൽ പൂർണ്ണമായും മുഴുകിയുള്ള ഒരു ജീവിതമാണ് അദ്ദേഹം ആദ്യം നയിച്ചിരുന്നത്. ആബോ ആൻഡ്രൂസ് എന്ന ഒരു ക്രിസ്തീയ സന്യാസിയുമായുള്ള സമ്പർക്കംമൂലം അദ്ദേഹം ക്രിസ്തുവിലേക്ക് ആകർഷിക്കപ്പെട്ടു.

ക്രിസ്തുവിന്റെ എളിയ സ്നേഹിതന്മാർ എന്ന സന്യാസസമൂഹത്തിന്റെ സ്ഥാപകൻ ആയിരുന്നു ആബോ ആൻഡ്രൂസ്. വിനയം, വിശുദ്ധി, വിജ്ഞാനം എന്നതായിരുന്നു ആ സന്യാസസമൂഹത്തിന്റെ കുറിവാക്യം. കലമാൻ മലയുടെ നെറുകയിലുള്ള സ്നേഹസദനം എന്ന ആശ്രമത്തിലാണ് അദ്ദേഹവും അനുയായികളും താമസിച്ചിരുന്നത്.

ഒരിക്കൽ ആ ശ്രമത്തിനു സമീപമുള്ള വനപ്രദേശത്ത് കനകദാസ് പരിവാരസമേതം നായാട്ടിനു പോയി. നായാട്ടു കഴിഞ്ഞ് മടങ്ങിവരുമ്പോൾ യാദൃച്ഛികമായി ആബോ ആൻഡ്രൂസിനെ കണ്ടുമുട്ടി. കനകദാസിനെ അദ്ദേഹം തന്റെ ആശ്രമത്തിലേക്കു ക്ഷണിച്ചു. സ്നേഹസദനത്തിൽ സന്യാസിമാരോടൊത്ത് ചെലവഴിച്ച ആ രാത്രി വളരെ വിലപ്പെട്ടതായിരുന്നു. സന്യാസിമാരുടെ ലളിതവും വിശുദ്ധവും ആയ ജീവിതം കനകദാസിനെ വളരെ സ്വാധീനിച്ചു. പിന്നീട് അദ്ദേഹം ആശ്രമത്തിലെ നിത്യസന്ദർശകനായി മാറി. ക്രിസ്തുനാഥനെക്കുറിച്ചും ഭാരതത്തിന്റെ അപ്പോസ്തോലനായ മാർത്തോമ്മാ ശ്ളീഹായെക്കുറിച്ചും കൂടുതൽ പഠിക്കുവാൻ സന്യാസിമാരുമായുള്ള സമ്പർക്കം അദ്ദേഹത്തിനു സഹായകമായി. അവസാനം പ്രഭുവും കുടുംബവും ക്രിസ്തുമാർഗം സ്വീകരിച്ചു. തോമസ് എന്നായിരുന്നു അദ്ദേഹത്തിന്റെ ക്രിസ്തീയനാമം.

ക്രിസ്തീയസ്നേഹം അദ്ദേഹത്തെ ഒരു പുതിയ മനുഷ്യനാക്കി മാററി. സ്നേഹസ്വരൂപ

നായ ക്രിസ്തുനാഥന്റെ കാലടിപ്പാടുകളെ പിൻതുടരുന്ന ഒരു യഥാർത്ഥ ക്രിസ്തുശിഷ്യൻ ആയിത്തീരുവാൻ അദ്ദേഹം ഹൃദയപൂർവം ശ്രമിച്ചു. സാധുജനസേവനത്തിനും മിഷ്യനറി പ്രവർത്തനങ്ങൾക്കും തന്റെ സമ്പത്തിൽ അധികപങ്കും ചെലവഴിച്ചു.

സ്നേഹധനനായ കനകദാസിനെ അദ്ദേഹത്തിന്റെ ആരാധകർ സ്നേഹദാസ് എന്നു വിളിച്ചുതുടങ്ങി. അങ്ങനെ കനകദാസ് സ്നേഹദാസ് ആയി മാറി. പ്രഭുവിന്റെ ഭാര്യ പ്രഭാവതി, മാർത്ത എന്ന ക്രിസ്തീയനാമം സ്വീകരിച്ചു. അതിഥിസൽക്കാരപ്രിയ ആയ ഒരു വനിതാരത്നം ആയിരുന്നു മാർത്ത. മൂത്ത മകൻ ധർമ്മദാസ് പീറ്റർ എന്ന പേരു സ്വീകരിച്ചു. രണ്ടാമത്തെ പുത്രൻ ശക്തിദാസ് യാക്കോബ് എന്ന ക്രിസ്തീയ നാമമാണ് സ്വീകരിച്ചത്. മൂന്നാമത്തെ പുത്രനായ ഇന്ദ്രദാസ് യൂഹാനോൻ ആയി മാറി.

ക്രിസ്തുമാർഗം സ്വീകരിച്ചശേഷമുള്ള ആദ്യത്തെ ക്രിസ്മസ് ആഘോഷമായി കൊണ്ടാടണമെന്ന് സ്നേഹദാസും കുടുംബവും തീരുമാനിച്ചു. അതിനുള്ള ഒരുക്കങ്ങൾ ക്രിസ്മസിനു വളരെ മുമ്പുതന്നെ ചെയ്തുതുടങ്ങി.

‘നിങ്ങൾ മൂന്നുപേരിൽ ഏറ്റം ശ്രേഷ്ഠമായ കാര്യം ചെയ്ത ആളിന് ഒരു ക്രിസ്മസ് സമ്മാനം തരാൻ ഞാൻ ആഗ്രഹിക്കുന്നു. ആരാണ് സമ്മാനം അർഹിക്കുന്നതെന്ന് നിങ്ങൾ ചെയ്ത ശ്രേഷ്ഠകാര്യങ്ങളെക്കുറിച്ച് അറിഞ്ഞതിനു ശേഷം തീരുമാനിക്കും’. ഒരു ദിവസം സന്ധ്യാപ്രാർത്ഥനയ്ക്കുശേഷം മക്കൾ മൂന്നുപേരോടുമായി സ്നേഹദാസ് പറഞ്ഞു.

ഓരോരുത്തരും തങ്ങൾ ചെയ്ത ശ്രേഷ്ഠ കൃത്യങ്ങൾ വിവരിച്ചു. മൂത്ത മകൻ പീറ്ററാണ് തുടക്കമിട്ടത്.

‘രത്നാകരൻ എന്ന ഒരു വ്യാപാരി ദേശാടനത്തിനു പോയപ്പോൾ അമൂല്യങ്ങളായ കുറെ രത്നങ്ങൾ എന്നെ സൂക്ഷിക്കാനേല്പിച്ചു. യാത്ര പുറപ്പെട്ടിട്ട് വളരെ നാളുകൾക്കുശേഷമാണ് അദ്ദേഹം മടങ്ങിയെത്തിയത്. എനിക്കു വേണമെങ്കിൽ ആഭരണങ്ങൾ അത്രയും സ്വന്തമാക്കാമായിരുന്നു. ഞാൻ വിശ്വാസവഞ്ചന കാട്ടിയില്ല. അദ്ദേഹം വിലപ്പെട്ട ഒരു രത്നാഭരണം എനിക്കു സമ്മാനമായി നൽകി. ഞാൻ നന്ദിപൂർവ്വം അതു മടക്കിക്കൊടുത്തു’. ‘പീറ്ററിന്റെ വാക്കുകൾ പിതാവു ശ്രദ്ധാപൂർവം കേട്ടു.

‘മകനെ നീ ചെയ്തത് ന്യായംതന്നെ. വിശ്വസ്തനായ ആ വ്യാപാരി നിന്നിൽ അർപ്പിച്ച വിശ്വാസം രത്നാഭരണത്തെക്കാൾ വിലപ്പെട്ടതാണ്’’.

രണ്ടാമത്തെ മകനായ യാക്കോബു പറഞ്ഞു: ‘ഒരിക്കൽ ഞാൻ ഒരു കടത്തുവഞ്ചിയിൽ പൊന്നിലഞ്ഞിപ്പുഴ കടക്കുക ആയിരുന്നു. വഞ്ചിയിൽ വളരെയേറെ യാത്രക്കാരുണ്ടായിരുന്നു. ഒരു സ്ത്രീയും ഒരു കുഞ്ഞും ഒഴികെ മറ്റെല്ലാവരും യുവാക്കൾ. നദിയുടെ നടുവിലെത്തിയപ്പോൾ യാത്രക്കാരുടെ തിരക്കുകൊണ്ട് വഞ്ചി മറിഞ്ഞു. കടത്തുകാരനും യാത്രക്കാരായ യുവാക്കളും നീന്തി രക്ഷപ്പെട്ടു. ഞാൻ എന്റെ പ്രാണനെ തൃണവൽഗണിച്ചുകൊണ്ട് ആ അമ്മയെയും പിഞ്ചുകുഞ്ഞിനെയും കരയ്ക്കണച്ചു. തങ്ങളുടെ ജീവൻ രക്ഷിച്ച ഒരു രക്ഷകനായി അവൾ എന്നെ പുകഴ്ത്തി. എനിക്കല്ല ദൈവത്തിനാണ് നന്ദി പറയേണ്ടതെന്ന് ഞാൻ പറഞ്ഞു. കൂടുതൽ പറയാൻ ശക്തി ഇല്ലാതെ ആ മാതാവ് തേങ്ങിക്കരഞ്ഞു. ആ അമ്മ

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്

Anniemol Varughese.

Thomas Simon.



യുടെ കണ്ണീരു കണ്ടപ്പോൾ എനിക്കും കണ്ണീരടക്കാൻ കഴിഞ്ഞില്ല’.

‘ശക്തനം ധീരനും ആയ നിന്റെ ഹൃദയത്തിൽ അലിവുണ്ടാക്കാൻ കഴിഞ്ഞ ആ കണ്ണീര് വിലമതിക്കത്തക്ക സമ്മാനംതന്നെ’.

മൂന്നാമത്തെ പുത്രനായ യൂഹാനോൻ അപ്പോൾ പറഞ്ഞു:

‘നിലാവുള്ള ഒരു രാത്രിയിൽ ഒരു വനപ്രദേശത്തുകൂടി ഞാൻ ഏകനായി സഞ്ചരിക്കുക ആയിരുന്നു. ജീവിതത്തിൽ എന്നെ വളരെയധികം ഉപദ്രവിച്ചിട്ടുള്ള എന്റെ ഏറ്റം വലിയ ശത്രു ഒരു പാറപ്പുറത്തു കിടന്നുറങ്ങുന്നതുകണ്ടു. അയാൾ അമിതമായി മദ്യപിച്ചിരുന്നു. ആ പാറയുടെ ഒരു വശം അഗാധമായ ഒരു കൊക്ക ആയിരുന്നു. ഉറക്കത്തിൽ ഒരു വശത്തേക്ക് അറിയാതെ ചെരിഞ്ഞാൽ അഗാധമായ കൊക്കയിൽ വീണ് അയാൾ മരണമടയുമെന്ന് തീർച്ചയായിരുന്നു. പരമശത്രുവിനോടു പകരം വീട്ടാൻ പറ്റിയ സന്ദർഭം. ഒരു നിമിഷം പ്രതികാരബുദ്ധി എന്നിൽ ആളിക്കത്തി. ശത്രുക്കളെ സ്നേഹിക്കാൻ പഠിപ്പിച്ച ക്രിസ്തുനാഥന്റെ ദിവ്യരൂപം പെട്ടെന്ന് എന്റെ ഹൃദയത്തിൽ തെളിഞ്ഞു. എന്റെ പ്രതികാരാഗ്നി കെട്ടണഞ്ഞു. ആ മനുഷ്യനോടുള്ള വെറുപ്പും വിദ്വേഷവും അലിഞ്ഞുപോയി. എന്റെ ഹൃദയം ആർദ്രമായി. ഞാൻ സാവധാനത്തിൽ വേണ്ട കരുതലോടെ അയാളെ പിടിച്ചെണിൽപ്പിച്ചു. എന്റെ മുഖത്തേക്കു നോക്കിയപ്പോൾ അയാൾ ഭയചകിതനായി. സഹോദരാ ഭയപ്പെടേണ്ടാ ഒരു വലിയ ആപത്തിന്റെ വക്കിൽനിന്നു നിങ്ങളെ ഞാൻ രക്ഷിക്കയാണ് എന്നു ഞാൻ പറഞ്ഞു. എന്റെ വാക്കുകൾ ആദ്യം അയാൾക്കു വിശ്വസിക്കാൻ കഴിഞ്ഞില്ല. പരിസരബോധം വന്നപ്പോൾ അയാൾ എന്നെ കെട്ടിപ്പിടിച്ചു കരഞ്ഞു. ഇന്നയാൾ എന്റെ ആത്മമിത്രവും ഉത്തമ ക്രിസ്തു ഭക്തനുമാണ്. മദ്യപാനശീലം അയാൾ പൂർണ്ണമായും വെടിഞ്ഞുവെന്നു മാത്രമല്ല, മദ്യത്തിനും മയക്കുമരുന്നുകൾക്കും അടിമയായവരെ അതിൽനിന്നു മോചിപ്പിക്കുന്നതിനു ജീവിതം അർപ്പിച്ചിരിക്കയുമാണ്’’.

‘‘മകനേ നീ ചെയ്തത് ഏറ്റം മഹത്തായ കൃത്യംതന്നെ. ഈ വിശിഷ്ടമായ ക്രിസ്മസ് സമ്മാനം നിനക്കുള്ളതാണ്.’’ വൽസലപുത്രനായ യൂഹാനോനെ കെട്ടിപ്പുണർന്നുകൊണ്ട് ആ പിതാവ് പറഞ്ഞു.

മനോഹരമായ ഒരു ചിത്രം ആയിരുന്നു ക്രിസ്മസ് സമ്മാനം. ഉണ്ണിയേശുവിനെ കരങ്ങളിൽ വഹിച്ചുകൊണ്ടു നിൽക്കുന്ന വിശുദ്ധ മാതാവിന്റെ ചിത്രം ആയിരുന്നു അത്. വിശുദ്ധ മാതാവിനെകൂടാതെ ഒരു ബുദ്ധസന്യാസിയും, ഒരു യഹൂദ മഹാപുരോഹിതനും, ഒരു ഭാരതീയ മഹർഷിയും, ഒരു റോമൻ പടത്തലവനും, ഒരു ഈജിപ്ഷ്യൻ രാജകുമാരനും ആ ചിത്രത്തിലുണ്ട്. മാതാവിന്റെ കരങ്ങളിൽനിന്ന് ഉണ്ണിയേശുവിനെ ഏറ്റുവാങ്ങാൻ കൈകൾ നീട്ടിനിൽക്കയാണവർ.

ആ ചിത്രത്തിന് ഒരു വലിയ അർത്ഥമുണ്ടെന്ന് സ്നേഹദാസ് പറഞ്ഞു. ആ ബുദ്ധസന്യാസിയും യഹൂദപുരോഹിതനും ഭാരതീയ മഹർഷിയും റോമൻ പടത്തലവനും ഈജിപ്ഷ്യൻ രാജകുമാരനും മനുഷ്യവർഗത്തിന്റെ പ്രതിനിധികളാണ്. പിതാവായ ദൈവം തന്റെ ഏകജാതനായ പുത്രനെ മനുഷ്യവർഗത്തിനു ദാനമായി നൽകി. ആ സ്വർഗീയ സമ്മാനം ഏറ്റു വാങ്ങാൻ ഭാഗ്യം ലഭിച്ചത് നിർമ്മല കന്യകയായ വിശുദ്ധ മറിയാമ്മിനാണ്. ദൈവമാതാവായ വിശുദ്ധ മറിയം മനുഷ്യവർഗത്തിന്റെ കരങ്ങളിലേക്ക് തന്റെ പുത്രനെ ഏല്പിക്കുന്നു’.

തങ്ങളുടെ ഇളയ സഹോദരന് സമ്മാനം ലഭിച്ചതിൽ ജേഷ്ഠസഹോദരന്മാർക്ക് തെല്ലും അസൂയയുണ്ടായില്ല. പീറ്ററും യാക്കോബും യൂഹാനോനെ ഹൃദയപൂർവം അഭിനന്ദിച്ചു.

സ്നേഹസദൻ ആശ്രമത്തിൽ നടന്ന ലളിതമായ ക്രിസ്മസ് സൽക്കാരത്തിൽ സ്നേഹദാസും കുടുംബവും പങ്കുകൊണ്ടു. ആബോ ആൻഡ്രൂസ് ആയിരുന്നു ക്രിസ്മസ് ദൂത് നൽകിയത്.

‘ക്രിസ്തുനാഥനെ ഹൃദയത്തിൽ ഉൾക്കൊള്ളുന്നവർക്ക് ശത്രുക്കളെപ്പോലും വെറുക്കാനാവില്ല. അവർ ശത്രുക്കളെപ്പോലും സ്നേഹിതന്മാരാക്കുന്നു.

ക്രിസ്തുനാഥൻ ഹൃദയത്തിലില്ലാത്തവർ സഹോദരന്മാരെപ്പോലും പകയ്ക്കുന്നു. ഓരോ ഹൃദയത്തിലും ഉണ്ണിയേശു ജനിക്കട്ടെ. ഓരോ ഹൃദയവും ഓരോ ബേതലഹേം ആകട്ടെ. ഓരോ ഹൃദയവും ജീവന്റെ അപ്പമാകുന്ന ക്രിസ്തുനാഥൻ വഹിക്കുന്ന ‘അപ്പത്തിന്റെ ഭവനം’ ആയിത്തീരട്ടെ. സ്നേഹം വളരട്ടെ. സമാധാനം പുലരട്ടെ’.

ആബോ ആൻഡ്രൂസിന്റെ വാക്കുകൾ സ്നേഹത്തിന്റെ തെളിനീരുറവപോലെ ഒഴുകിക്കൊണ്ടിരുന്നു.

കുഞ്ഞനുജന്മാരേ....കുഞ്ഞനുജത്തിമാരേ,

യേശുനാഥനുവേണ്ടി സ്നേഹത്തിന്റെ ഒരു പച്ചപ്പുൽമെത്ത ഒരുക്കാം. അവിടെ ദയയുടെയും കാരുണ്യത്തിന്റെയും റോജാദലങ്ങൾ വിതറാം. യേശുനാഥൻ നമ്മിൽ വസിക്കുമ്പോൾ സ്നേഹംകൊണ്ട് ഭൂമിയിൽ സ്വർഗം പണിയാൻ കഴിയും.

മഞ്ഞുതുള്ളിയുടെ വെൺമയും വിശുദ്ധിയുമുള്ള കുഞ്ഞുകുഞ്ഞു മാലാഖമാരേ....നിങ്ങൾക്ക് ആനന്ദപൂർണ്ണമായ ക്രിസ്മസ് മംഗളങ്ങൾ ഒരിക്കൽകൂടി നേരുന്നു.

നിറഞ്ഞ സ്നേഹത്തോടെ,

സ്വന്തം കുഞ്ഞിച്ചായൻ

# THE MEANING AND MESSAGE OF CHRISTMAS

Prof: E. J. JOHN

The meaning of glorious Christmas can be summed up in three words.

The Crib, The Cross and The Crown

The very thought of christmas takes our memory to the Crib. The manger scene at Bethlehem, on the first christmas day appears before us. Baby Jesus wrapped in swaddling clothes is lying in a manger surrounded by mute creatures. Joseph and Mary are also there. Shepherds who were the first to be informed of the birth of Jesus Christ come and worship Him. The wise men from the East come and worship Him and offer Him presents Gold, Frankincense and Myrrh. We feel as if we are standing in front of the crib. The strings of our hearts sound the music of the angels, 'Glory to God in the highest and on earth peace, goodwill toward men'.

The crib reminds us of a simple and lowly beginning. But we have to remember that, "Through his poverty, we became rich."

We have to appreciate the importance of it. 'A saviour which is Christ the Lord' is born. We have to rejoice at it.

We have to proceed further towards the Cross. Without the cross there is no real christmas. The son of God came to the earth to save mankind from sin and chose the cross for that purpose. Cross is the symbol of the shame and the suffering of Christ. It is God's purpose that people should come to the knowledge of salvation through the process of preaching the cross.

The christmas story does not end at the cross, but takes us beyond it and that is the Crown. The people of this world gave Christ the crown of thorns on the cross of calvery. But death could not hold him down. He rose again triumphantly and Lord God hath crowned Jesus with 'Glorious multiple of Golden Crown'.

The message of christmas can also be summed up in three words:-

Peace, Hope and Love.

The message of christmas is a message of Peace. Peace on earth is for men of Goodwill, who respond to the message. Apostle Paul writing to the Ephesians says that, 'He is our peace.' Paul tells Romans 'Now that we have been put right with God through faith, we have peace with God through our Lord Jesus Christ. 'Isaiah called him, 'The Prince of Peace'.

We have to understand fully the meaning of Peace. We may have to step out of the conventional thinking about peace and enlarge the dimensions of peace by bringing exploitation and injustice within its purview. This may also need the deepening of the concept of peace and justice.

We have to be recipients of that peace that the Lord came to offer us and also become in turn an instrument of peace.

St. Francis of Assissi gives us the means to achieve and safeguard peace in his prayer for peace.

'Lord, make me an instrument of your Peace,
Where there is hatred....let me sow Love
Where there is injury..............Pardon
Where there is discord............Unity
Where there is doubt...............Faith
Where there is error.......... .....Truth
Where there is despair.............Hope
Where there is sadness............Joy
Where there is darkness...........Light'

The message of christmas is not only a message of peace, but also a message of Hope. Angel Gabriel said to the troubled soul of Mary 'Fear not'. The words of the Angel to Joseph in a dream was to call the babe's name - Jesus. 'For he shall save his people from their sins'.

When God's glory shone around the shepherds removing the darkness, there came a message of Hope. Hope brings Joy. The opening words of the Angel to the fear striken shepherds were, 'Fear not for behold, I bring you good tidings of great joy which shall be to all people'.

It is a historical fact that Christ came into this world and brought hope to the people. His second advent is also certain which is the blessed hope of every christian.



# ഒരു ക്രിസ്മസ് — ഐതിഹ്യകഥ

സ്വതന്ത്രവിവർത്തനം—P. S. Georgekutty W. Germany

മനുജകുലത്തെ രക്ഷിപ്പാൻ കർത്താവായ യേശുക്രിസ്തു ഒരു ശിശുവായി ബേതലഹേമിൽ ജാതനായപ്പോൾ ആട്ടിടയരും മൂന്നു രാജാക്കന്മാരും ആ ശിശുവിനെ വന്ദിച്ച് കാഴ്ചകൾ അർപ്പിച്ചതായി നാം വി. വേദപുസ്തകത്തിൽ വായിക്കുന്നുണ്ട്. കാസ്പർ, മെൽകിയോർ, ബാൽത്താസാർ എന്നീ മൂന്നു രാജാക്കന്മാരെ കൂടാതെ കോരേദാൻ* എന്നു പേരുള്ള ഒരു രാജാവുകൂടി ബേതലഹേമിലേക്ക് യേശുകുഞ്ഞിന് കാഴ്ചകളുമായി യാത്ര തിരിച്ചു എന്നതാണ് ഈ ഐതിഹ്യം.

കോരേദാന്റെ സ്നേഹിതരും അയൽരാജ്യത്തെ രാജാക്കന്മാരുമായിരുന്നു മററുള്ള മൂന്നു പേരും. അദ്ദേഹം ദിവ്യനക്ഷത്രം ദർശിച്ച ഉടൻ ദൂതന്മാരെ അയച്ച് മററു മൂവരേയും വിവരം ധരിപ്പിക്കയും ഒരു പ്രത്യേക സ്ഥലത്ത് വന്നുചേരുന്നതിനും തുടർന്നുള്ള യാത്ര നാലുപേർക്കുംകൂടി ഒന്നായി മുമ്പോട്ടു നയിക്കാമെന്ന് അറിയിക്കുകയും ചെയ്തു. ദിവ്യശിശുവിന് കാഴ്ച സമർപ്പിക്കുന്നതിന് ശ്രീഭണ്ഡാരത്തിൽ ഉണ്ടായിരുന്നതിലേക്കും വിലപിടിപ്പും വിശിഷ്ടവുമായിരുന്ന മൂന്നു രത്നക്കല്ലുകളും തിരഞ്ഞെടുത്താണ് യാത്ര തിരിച്ചത. യാത്രാമദ്ധ്യേ ദൗർഭാഗ്യവശാൽ താൻ സവാരിക്കു തിരഞ്ഞെടുത്ത ഒട്ടകത്തിന് രോഗം ബാധിച്ചതിനാൽ വളരെ വൈകി മാത്രമേ നിശ്ചയിച്ചിരുന്ന സ്ഥാനത്ത് വന്നുചേരാൻ സാധിച്ചുള്ളൂ. മററു മൂവരും അക്ഷമരായി കാത്തുനിൽക്കും എന്നാണ് കരുതിയത്. എന്നാൽ അവർ വളരെ സമയം കോരേദാനെ പ്രതീക്ഷിച്ചു നിന്നിട്ടും കാണാഞ്ഞതിനാൽ ഒരു വലിയ പനയിൽ വാളുകൊണ്ട് ഒരു സന്ദേശം എഴുതിവെച്ചശേഷം ദിവ്യനക്ഷത്രത്തെ ലക്ഷ്യമാക്കി യാത്രയായി. ബേതലഹേമിൽവെച്ച് വീണ്ടും കാണാം. ഇതായിരുന്നു സന്ദേശം.

ഏകനായി മരുഭൂവിൽകൂടി യാത്രചെയ്താൽ നേരിടുന്ന വിപത്തുകളെപ്പററി ഓർത്ത് മടങ്ങിപ്പോയാലോ എന്ന് രാജാവ് ഒരു നിമിഷം ചിന്തിച്ചു. എന്നാൽ ആ ശിശുവിനെ എന്തു ത്യാഗം സഹിച്ചായാലും കാണണം. വന്ദിക്കണം. കാഴ്ചകൾ സമർപ്പിക്കണം. മടങ്ങിപ്പോകുന്ന പ്രശ്നമേ ഇല്ല എന്ന തീരുമാനത്തിൽ തനിയെ മുൻപോട്ട് യാത്രതിരിച്ചു. ആ നക്ഷത്രത്തെ ലക്ഷ്യമാക്കി. ഒരുപക്ഷെ മററുള്ളവരോടൊപ്പം ചെന്നെത്താൻ കഴിഞ്ഞേക്കും എന്നുള്ള പ്രത്യാശയാൽ യാത്ര വളരെ തിടുക്കത്തിലായിരുന്നു. കഴിയുന്നത്ര വേഗത്തിൽ ഒട്ടകത്തെ ഓടിച്ചു. മാർഗ്ഗമദ്ധ്യേ ഒരു ബാലന്റെ കരച്ചിൽ, നിർത്താതെയുള്ള രോദനം അദ്ദേഹത്തിനു ശ്രവിക്കാൻ കഴിഞ്ഞു. എന്താണ് സംഗതി. ഈ മരുഭൂവിൽ ഏകനായി ഈ പയ്യൻ എങ്ങനെ എത്തി? എന്തും ആകട്ടെ.

* അർത്തബാൻ എന്നും ഇദ്ദേഹത്തെക്കുറിച്ച് പറഞ്ഞുകേട്ടിട്ടുണ്ട്. —പ.

---

We have to live in this world with hope and also look beyond the grave. Apostle Paul says 'If in this life only we have hope in Christ we are of all men most miserable'.

Christmas gives us the message of Love also. Christmas is the manifestation of God's supreme love for mankind. Jesus Christ is love incarnate. Apostle Paul in his first letter to the Corinthians presents love as the best of God's gifts to his people.

God has demonstrated his personal concern and involvent in every area of human life, work and thought. 'For God so loved the world that he gave his only begotten son that those who believe in him may not perish, but may have life everlasting'. Life of Jesus Christ is an example of His love for all mankind. In his attempt to give love and happiness to the people in this world he had to suffer death on the cross. He showed all patience with a spirit of sacrifice so that "He shall save His people from their sins".

If peace and goodwill have to prevail in this world, we have to forget our differences and come forward with a love that embraces the whole mankind. We have to put an end to hatred and violence. We have to extend our love in all directions and do everything possible to promote goodwill and understanding among the people and among the nations.

Let us experience the true meaning and message of Christmas by living it out in our daily life. May we all have the spirit of christmas which is Peace, the gladness of Christmas which is Hope and the heart of Christmas which is Love.

തനിക്കു കാര്യമില്ല. തന്റെ ലക്ഷ്യം മററു
ള്ളവരോടൊപ്പം കഴിവതും വേഗം എത്തുക, ദിവ്യ
ശിശുവിനെ കണ്ടു വന്ദിക്കുക എന്നതാണ്
എന്നു മനസ്സ് മന്ത്രിച്ചു, എന്നാൽ ദയാലുവായ അ
ദ്ദേഹത്തിന് അതു സാധിക്കയില്ല. ശബ്ദം കേട്ട
സ്ഥലത്തേക്കു ചെന്നു. മുറിവേററ് നഗ്നനായ
ഒരു ബാലൻ അതാ വഴിയരികിൽ കിടക്കുന്നു. മു
റിവുകളിൽനിന്നും രക്തം വാർന്നുകൊണ്ടിരിക്കു
ന്നു. ഒട്ടകപ്പുറത്തുനിന്നും വേഗം താഴെയിറങ്ങി
ആ ബാലന്റെ മുറിവുകളെ വെച്ചുകെട്ടി ആശ്വസി
പ്പിച്ചു. തന്നോടൊപ്പം ഒട്ടകപ്പുറത്തു കയററി.
മാർഗ്ഗമദ്ധ്യേ താൻ കണ്ട സത്രത്തിലേക്കു മട
ങ്ങി. ആ ബാലനെ അവിടെ ഏല്പിച്ച് ശുശ്രൂഷ
യ്ക്കു വേണ്ട ഏർപ്പാടുകൾ ചെയ്തു. യേശുകു
ഞ്ഞിനു കാഴ്ച അർപ്പിക്കുന്നതിനായി കരുതിയി
രുന്ന വിശിഷ്ട രത്നത്തിൽ ഒന്ന് സത്രക്കാരനെ
ഏല്പിച്ചു. ആ ബാലനെ പരിചരിച്ചാൽ മാത്രം
പോരാ, അവൻ പ്രായപൂർത്തിയാകുന്നതുവരെ വ
ളർത്തുകയും അവന് ജീവിതമാർഗ്ഗം ഉണ്ടാക്കി
ക്കൊടുക്കുകയും വേണം എന്ന് ചുമതലപ്പെടുത്തി
യിട്ട് വീണ്ടും യാത്രയായി. നക്ഷത്രം വഴി നയി
ച്ച പ്രകാശം കാണാനില്ല. എങ്ങോട്ടാണ് പോകേ
ണ്ടത് എന്ന് ഒരു നിശ്ചയവുമില്ല. എന്തായാലും
ഉദ്ദേശംവെച്ച് യാത്ര തുടർന്നു. അങ്ങനെ
തളർന്ന്, അവശനായി, നിരാശനായി യാത്രചെ
യ്ത് ഒരു ഗ്രാമത്തിൽ എത്തി. അവിടെ അല്പം
വിശ്രമിച്ചശേഷം യാത്ര തുടരാം എന്നു തീരുമാനി
ച്ചു. എന്നാൽ അവിടെ കണ്ട കാഴ്ച തന്നെ കൂടു
തൽ തളർത്തി. ഒരു ശവശരീരവുമായി ഒരുകൂട്ടം
ആളുകൾ എതിരേ വരുന്നു. കൂട്ടത്തിൽ ഒരു സ്ത്രീ.
അതിദു:ഖിതയായി നിലവിളിക്കുന്നു. ദു:ഖവും
നിരാശയും മാത്രമല്ല അവർ വളരെ ഭയന്നിരിക്കു
ന്നു എന്നും കാണാം. തീർച്ചയായും ആ സ്ത്രീ
യുടെ ഭർത്താവായിരിക്കാം മരിച്ചിരിക്കുന്നത്.
ഒരു പിഞ്ചുകുഞ്ഞ് ആ സ്ത്രീയുടെ തോളിൽ മയ
ങ്ങിക്കിടക്കുന്നു. ഇടവും വലവും ഓരോ കുഞ്ഞു
ങ്ങൾ കൂടെയും. നിമിഷനേരത്തേക്ക് എല്ലാം മറ
ന്ന് അദ്ദേഹം അടുത്തുചെന്നു. കൂട്ടത്തിൽ ഒരു
വനോട് വിവരം തെരക്കി. എന്തിനാണ് ഈ
സ്ത്രീ ഇത്രയധികം നിലവിളിക്കുന്നത്? എന്താ
ണ് നിങ്ങളുടെ എല്ലാം മുഖത്തിത്ര നൈരാശ്യം;
ഭയം? ഈ മരിച്ചുപോയ മനുഷ്യൻ ഒരു ധനികന്
വളരെ കടം വീട്ടാനുണ്ട്. വീട്ടിത്തീർക്കാൻ നി
വർത്തി ഇല്ലാത്തതിനാൽ ശവസംസ്കാരശേഷം ഈ
വിധവയേയും കുഞ്ഞുങ്ങളേയും അയാൾ അടിമ
യാക്കി കൊണ്ടുപോകും. തന്റെ യാത്രയേയോ ല
ക്ഷ്യത്തെക്കുറിച്ചോ ഒന്നും അധികം ചിന്തിക്കാ
തെ ഉടൻതന്നെ കൈവശമുണ്ടായിരുന്ന വിലപിടിച്ച
രത്നത്തിൽ ഒന്നെടുത്ത് ആ വിധവയ്ക്കു നൽകി.
വിററു കടം വീട്ടിക്കൊൾക. ശേഷിക്കുന്നതുകൊ
ണ്ട് നിങ്ങൾ സുഖമായി ജീവിച്ചുകൊൾക.

രാജാവ് യാത്ര തുടർന്നു. എന്നാൽ
നയിച്ചിരുന്ന പ്രകാശം, ആ ദിവ്യനക്ഷത്രം ഇട
യ്ക്കിടയ്ക്ക് തെളിയും. വീണ്ടും അപ്രത്യക്ഷ

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







P. M. Eapen & Family, Poona

Sherly Rajan.

Biji Thomas.







Mariamma Varkey, Chengaroor.



മാകും. ദു:ഖത്താലും നൈരാശ്യത്താലും തന്റെ
ഹൃദയം ഭാരപ്പെട്ടു. കൊട്ടാരത്തിലെ സുഖസൗകര്യ
ങ്ങൾ എല്ലാം വെടിഞ്ഞ് എന്തിനായീ യാത്ര തിരി
ച്ചു? എന്നിട്ട് ലക്ഷ്യത്തിൽ എത്താൻ സാധിക്കു
മോ? കൂടെ ഉണ്ടായിരിക്കും എന്നു കരുതിയ
സ്നേഹിതർ എവിടെ? കാഴ്ച അർപ്പിക്കാൻ കരു
തിയ രത്നങ്ങൾ എവിടെ? ഞാൻ മാർഗ്ഗത്തിൽ
നിന്നും ലക്ഷ്യത്തിൽനിന്നും അകന്നുപോവുക
യായിരുന്നുവോ? ഇങ്ങനെ ആകുലനായി മുമ്പോ
ട്ടുപോയപ്പോൾ ചെന്നെത്തിയത് ഒരു തുറമുഖ പട്ട
ണത്തിലാണ്. വിദൂരത്തുനിന്നുതന്നെ അവിടെ
നിന്നും ഉയർന്ന കൂട്ടകരച്ചിലും നിലവിളിയും
താൻ കേട്ടു. അടുത്തുവന്നപ്പോൾ കണ്ട കാഴ്ച
തന്നെ തളർത്തി. ശത്രുസൈന്യം ആ പട്ടണം ആക്ര
മിച്ചിരിക്കയാണ്. അനേകം ആളുകൾ മരിച്ചുകി
ടക്കുന്നു. ശേഷിച്ചവരിൽ പുരുഷന്മാരായിട്ടുള്ള
വരെ അവർ തടവിലെടുത്ത് കപ്പലിൽ കയററി
കൊണ്ടുപോകാൻ ശ്രമിക്കയാണ്. അമ്മമാരുടെ
യും ഭാര്യമാരുടെയും കുഞ്ഞുങ്ങളുടെയും കൂട്ടക്കര
ച്ചിൽ മാത്രം കേൾക്കാം. കോരേദാന്റെ ഉള്ളം കിടി
ലംകൊണ്ടു. തന്റെ പക്കൽ ബാക്കി ഉള്ളത് ഏക
രത്നമാണ്. രാജാവായി, ദിവ്യനായി ജനിച്ച
ആ ശിശുവിനു നൽകാനുള്ളതാണ്. അവിടെ
വെറുംകയ്യോടെ എങ്ങനെ ചെല്ലും? എന്താണു വേ
ണ്ടത്? താൻ അറിയാത്ത, തന്നെ അറിയാത്ത ഈ
ദേശത്തുകാർക്ക് എന്തുതന്നെ ഭവിച്ചാലും എനിക്കെ
ന്ത്? അറിയാത്ത രീതിയിൽ, കാണാത്ത ഭാവത്തിൽ
കടന്നുപോയാലോ? പക്ഷെ അദ്ദേഹം ദയാലു
വായിരുന്നതിനാൽ അതിനു സാധിച്ചില്ല. സൈ
ന്യാധിപനുമായി സംസാരിച്ചു. വിറകൈകളോ
ടെ ശേഷിച്ച രത്നം കൊടുത്ത് ആ തടവുകാരെ
രക്ഷിച്ചു. അനാഥത്വത്തിൽനിന്നും വൈവിധ്യ
ത്തിൽനിന്നും ആ പട്ടണം രക്ഷിക്കപ്പെട്ടു.

സകലവും കൈവിട്ടുപോയി. ഇനി തനിക്ക്
ഒന്നും ഇല്ല. ക്ഷീണിതനായി, ദു:ഖിതനായി,
യാത്ര തുടർന്നു. തനിക്കിനി നഷ്ടപ്പെടാൻ ഒന്നു
മില്ല. യേശുകുഞ്ഞിനു കാഴ്ചവെക്കാനും ഒന്നും ഇ
ല്ലല്ലോ എന്നോർത്ത് ഖേദിച്ചു. തന്റെ ഒട്ടകത്തേയും
ദാനമായി നൽകിയശേഷം കാൽനടയായി യാത്ര
തുടർന്നു. മാർഗ്ഗമദ്ധ്യേ കണ്ട രോഗികളെ ശു
ശ്രൂഷിക്കാൻ, നിസഹായരെ ആവുംവിധം സഹാ
യിക്കാൻ, ദു:ഖിതർക്കാശ്വാസം നൽകാൻ, നഗ്ന
രെ ഉടുപ്പിക്കാൻ അദ്ദേഹം മറന്നില്ല. മാസങ്ങൾ
പലതു കടന്നുപോയി. അതു വർഷങ്ങളായി മാറി.
എന്നാൽ തന്റെ ആഗ്രഹം മാത്രം തന്നെ മുമ്പോട്ടു
നയിച്ചു. ആ കുഞ്ഞിനെ ഒന്നു കാണുക. എന്നി
ട്ടു മരിച്ചാലും സാരമില്ല. സ്വരാജ്യത്തേക്ക് മട
ങ്ങുക എന്ന കാര്യംകൂടി മറന്നു. ഇങ്ങനെ പോകു
മ്പോൾ ഒരു സാധുമനുഷ്യനെ അടിമയാക്കി ബ
ന്ധിച്ചുകൊണ്ടുപോകുന്നതു കണ്ട് തന്നെത്തന്നെ
അടിമയായി സമർപ്പിച്ച് കോരേദാൻ ആ മനുഷ്യ
നെ സ്വതന്ത്രനാക്കി. സ്വന്തം കാലുകളും കൈക
ളും ഇരുമ്പു ചങ്ങലകളാൽ ബന്ധിക്കപ്പെട്ടപ്പോൾ
താൻ ഒരു രാജ്യം അടക്കി ഭരിച്ചിരുന്ന രാജാവായിരു
ന്നു എന്ന അഹങ്കാരം തന്നിൽനിന്നും പറന്നകന്നു.

ഒരു കപ്പലിന്റെ അടിത്തട്ടിൽ, ഇരുട്ടറയിൽ അല്പ
മായി ലഭിച്ച ഭക്ഷണവും അനല്പമായി ലഭിച്ച
ചാട്ടവാറിന്റെ അടികളും ഏററുകഴിഞ്ഞു. ദിനരാ
ത്രങ്ങൾ വന്നുപോയത് താൻ അറിഞ്ഞില്ല, അങ്ങ
നെ എത്ര നാൾ കഴിഞ്ഞു എന്ന് ഒരു നിശ്ചയവു
മില്ല. ഒന്നിനെപ്പററിയും ഓർക്കാറുമില്ല. കോമളമ
യമായിരുന്ന തന്റെ ശരീരത്തിൽ ചുളിവുകൾ വീ
ണു. പുഷ്ടിച്ചിരുന്ന കരങ്ങൾ ശുഷ്കിതമായി.
കറുത്തിരുണ്ട മുടികൾ, നീണ്ട താടി, വെള്ളിരോമ
ങ്ങളായി മാറി. അതുമാത്രം തനിക്കറിയാം. തന്റെ
അന്ത്യം ഈ ഇരുളറയിൽ. ആരും അറിയാതെ,
ആരും കാണാതെ ഈ കടലിൽ ഇവർ എന്റെ ജഡം
തള്ളിക്കളയും.

ഒരു അടിമ ആഗ്രഹിക്കുവാൻ, സ്വപ്നം കാ
ണുവാൻപോലും ധൈര്യപ്പെടാത്ത ഒരു കാര്യം സംഭ
വിച്ചു. ആരോഗ്യം നശിച്ച, ജോലിചെയ്യാൻ കഴി
വില്ലാതായ തന്നെ ഒരുദിനം ഒരു തുറമുഖത്ത്
തള്ളിക്കളഞ്ഞിട്ട് കപ്പലുകൾ പോയി. ജീവാവ
സാനം വരെ അടിമയായിരിക്കും എന്നു വിശ്വസി
ച്ചിരുന്ന താൻ സ്വതന്ത്രനായി. അധികനാൾ ഇനി
ജീവിച്ചിരിക്കയില്ലാ എന്ന് തനിക്കും അവർക്കും
അറിയാമായിരുന്നു. യുവരാജാവായി വാണിരു
ന്ന ഞാൻ ഏതോ ഒരു നക്ഷത്രം കണ്ടപ്പോൾ അതി
ന്റെ പിന്നാലെ ഇങ്ങനെ സർവവും ഉപേക്ഷിച്ച്
പുറപ്പെട്ടത് ശരിയായോ? എത്രയും പെട്ടെന്ന്
ലക്ഷ്യത്തിൽ എത്തി മടങ്ങേണ്ട ഞാൻ മാർഗ്ഗ
മദ്ധ്യേ കണ്ട ദുരിതങ്ങൾക്ക് ആശ്വാസം തേടിയതു

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



Aleyamma, Budannoor.

# ബൈബിൾ നാമകോശം (തുടർച്ച)


ഫാ. ഡാനിയേൽ എൻ. വറുഗീസ്

എം. എ., ബി. എഡ്., എം. ററി. എച്ച്.


**ബാലാക്ക് O. T.**

മോവാബ്യ രാജാവ്. യിസ്രായേല്യരെ ശപിക്കാനായി രാജാവ് പ്രവചനശക്തിയുള്ളവനായ ബിലെയാമിനെ പ്രീണിപ്പിച്ചു. എന്നാൽ രാജാവിൻെറ ആഗ്രഹം സഫലമായില്ല (സംഖ്യ. 22)

**ബാലീസ് O. T.**

ബാബേൽ രാജാവായ നെബൂഖദ്നേസറിൻെറ പട്ടാളം യെരുശലേം അക്രമിച്ചു നശിപ്പിച്ച കാലത്തെ അമ്മോന്യ രാജാവ്. (യിരമ്യാവ് 40:14)

---

കൊണ്ടല്ലേ ഇന്ന് ആരോഗ്യം നശിച്ച്, സർവവും നഷ്ടപ്പെട്ടവനായി ഭിക്ഷയെടുക്കേണ്ടിവന്നിരിക്കുന്നത്. ആ ദിവ്യശിശുവിൻെറ സന്നിധിയിൽ ചെന്ന് വണങ്ങുന്നതിനോ, ഒന്നു ദർശിക്കുന്നതിനോ ഭാഗ്യം ലഭിക്കാതെ ഇപ്പോഠം മരിക്കേണ്ടിവരുന്നത്. ഇങ്ങനെ ആകുലചിത്തനായി മണൽപ്പുറത്ത് കിടന്നു താൻ ഉറങ്ങിപ്പോയി. 'എഴുന്നേററ് ഓടിവരിക, ഓടിവരിക' എന്ന് തന്നോട് ആരോ വിളിച്ചുപറയുന്ന ഒരു ശബ്ദം കേട്ട് താൻ ഞെട്ടി ഉണർന്നു. അകലത്തായി ഒരു ബഹളം കേഠക്കാം. ബഹളം കേട്ട സ്ഥാനത്തേക്ക് താൻ ഓടിച്ചെന്നു. വലിയ ആരവം. ജനസമൂഹം. വലിയ തിക്കും തിരക്കും കൂട്ടുന്ന ജനം. ഒന്നും കാണാൻ സാധിക്കുന്നില്ല. ഒന്നും മനസിലാകുന്നില്ല. ഇടയ്ക്ക് പടയാളികളെയും കാണാം. അടുത്തു കണ്ട ഒരു തിട്ടമേൽ കയറിനിന്നു നോക്കി. ഒരു ഇടിമിന്നൽ തൻെറ നെഞ്ചിൽകൂടി കടന്നുപോയി. മനുഷ്യർ ഇത്രക്കും ക്രൂരരോ? അതാ മലമുകളിൽ മൂന്നു കുരിശ് ഉയർത്തി നാട്ടിയിരിക്കുന്നു. ഓരോന്നിലും ഓരോ ആളുകളേയും തൂക്കിയിട്ടിരിക്കുന്നു. അതാ തന്നെ നയിച്ച, താൻ പണ്ടു കണ്ട നക്ഷത്രമല്ലേ നടുവിലെ കുരിശിനു മുകളിലായി മിന്നിമറഞ്ഞത്. കേരോദാൻെറ കാലുകഠം വഴുതി താഴെ വീണു. തൻെറ അന്ത്യമായെന്നു തനിക്കു മനസിലായി. മരണഭയം ഉള്ളിൽ നിറഞ്ഞു. 'നിന്നെ ഒരിക്കലെങ്കിലും ഒരുനോക്കു കാണാതെ ഞാൻ മരിക്കണമോ?' എന്ന് അദ്ദേഹം ഉറക്കെ നിലവിളിച്ചു. ഇത്രയുംകാലം കഷ്ടപ്പെട്ടു യാത്രചെയ്തത്, എന്തെല്ലാം സഹിക്കേണ്ടിവന്നിട്ടും നിരാശനായി മടങ്ങാതെ മുമ്പോട്ടുതന്നെ യാത്ര തുടർന്നത്, ഇത്രയ്ക്കും അലഞ്ഞത് നിന്നെ തേടിമാത്രമാണ്. എന്നിട്ടും രാജാവായി പിറന്ന ദിവ്യശിശുവേ, നിന്നെ കാണാതെ എനിക്കു മരിക്കേണ്ടിവരുമോ? അദ്ദേഹം വിങ്ങിവിങ്ങി കരഞ്ഞു. നാഥാ നിന്നെ കാണാനുള്ള ഭാഗ്യം എനിക്കില്ലേ? തൻെറ കണ്ണുകഠം തളരുന്നതായി തനിക്കു മനസിലായി. എത്ര ശ്രമിച്ചിട്ടും അവ അടഞ്ഞുപോകുന്നു. പെട്ടെന്നത് തൻെറ ശ്രദ്ധയിൽപ്പെട്ടു. മദ്ധ്യത്തിലായി നാട്ടിയിരിക്കുന്ന കുരിശിൽ തന്നെപ്പോലെ മരിക്കാറായി കിടക്കുന്ന, അതിവേദന അനുഭവിക്കുന്ന ആ മനുഷ്യൻ എന്നെ മാത്രമായി എന്തിനു സൂക്ഷിച്ചു നോക്കുന്നു. എന്തിന് എന്നെമാത്രം ഇങ്ങനെ മിഴിച്ചു നോക്കുന്നു. ഈ ജനസമൂഹത്തിൽ ശ്രദ്ധിക്കപ്പെടത്തക്കവണ്ണം ഇന്നു ഞാൻ ആരുമല്ലല്ലോ. സഹായിപ്പാൻ എനിക്കു കഴിവില്ല. വേദനയിലായിരുന്നിട്ടും വർണ്ണിപ്പാനാവതല്ലാത്ത ഈ ശാന്തതയും സന്തോഷവും ദയയും നിറഞ്ഞ നോട്ടം. അതാ ആ ചുണ്ടുകഠം എന്തോ മന്ത്രിക്കുന്നില്ലേ. ബദ്ധപ്പെട്ട് കാതോർത്തു ഞാൻ ശ്രദ്ധിച്ചു. 'കോരേദാൻ, കോരേദാൻ' എന്നു തന്നെ പേർ ചൊല്ലി വിളിക്കുന്നു. എൻെറ പേര് ഈ മനുഷ്യന് എങ്ങനെ അറിയാം? ഞാൻ ഒരിക്കലും കണ്ടിട്ടില്ലാത്ത ഈ മനുഷ്യൻ എന്നെ പേരുചൊല്ലി വിളിക്കുന്നു എന്നത് തോന്നലായിരിക്കാം. എന്നൊരു സമാധാനം. വീണ്ടും ശ്രദ്ധിച്ചു. ദിവ്യതേജസ് ശോഭിച്ചുനിൽക്കുന്ന മുഖം. സംതൃപ്തമായ മുഖം. ഈ മനുഷ്യൻ തീർച്ചയായും ഒരു ദിവ്യപുരുഷൻ തന്നെ. കേരോദാൻ എന്ന വിളികേട്ട് ചിന്തയിൽനിന്നും ഉണർന്നു 'ഞാൻ മുറിവേററ് ബാലനായി വഴിയരുകിൽ കിടന്നപ്പോഠം നീ എന്നെ സഹായിച്ചു. ഞാൻ ദു:ഖത്തിലായിരുന്നപ്പോഠം നീ എന്നെ സമാശ്വസിപ്പിച്ചു. ഞാൻ വിശന്നിരുന്നപ്പോഠം നീ എനിക്കു ഭക്ഷണം നൽകി. ഞാൻ അടിമയായിരുന്നപ്പോഠം എന്നെ സ്വതന്ത്രനാക്കി. 'മേഘത്തിൽ വലിയ ഒരു മുഴക്കം ഉണ്ടായി. ആ മനുഷ്യൻ വലതുവശത്തേക്കു തലചായിച്ച് തൻെറ പ്രാണനെ വിട്ടു.' ഇവൻ രാജാക്കന്മാരുടെ രാജാവായിരുന്നു. പണ്ടു ജനിച്ച ദിവ്യശിശു ഇവനായിരുന്നു. ഇക്കാലമത്രയും ഞാൻ ജീവിച്ചിരുന്നതുതന്നെ ഈ മനുഷ്യനെ ഒരുനോക്കു കാണുന്നതിനായിരുന്നല്ലോ. എൻെറ അന്വേഷണം വിഫലമായില്ലല്ലൊ എന്നു താൻ സമാധാനിച്ചു.

ക്രിസ്തുമസ് വളരെയേറെ ആഘോഷമായും മോടിയായും കൊണ്ടാടുന്നതിന് ധൃതി കൂട്ടുന്ന നാം ഈ കോരേദാൻ രാജാവിനെ ഒരു നിമിഷം സ്മരിക്കന്നു എങ്കിൽ, അനുകരിച്ചിരുന്നു എങ്കിൽ ഓരോ ക്രിസ്തുമസും എത്ര അനുഗ്രഹപ്രദമാകുമായിരുന്നു.

—o—



**ബാശെമത്ത് O. T.**

ശലോമോൻെറ ഒരു മകഠം. അഹീമാസിൻെറ ഭാര്യ. (1 രാജാ. 4:15)

**ബിഗ്വായി O. T.**

ബാബേലിൽ നിന്ന് യെരുശലേമിലേക്ക് സെരുബാബേലിനോടുകൂടെ തിരിച്ചുവന്ന സ്നേഹിതന്മാരിൽ ഒരുവൻ. (എബ്രാ 2:2)

**ബിഗ്ധാ O. T.**

അഹശ്വേരോസ് രാജാവിൻെറ രാജധാനിയിൽ സേവിച്ചിരുന്ന ഷണ്ഡന്മാരായ ഏഴു ശയനാധിപന്മാരിൽ ഒരുവൻ (എസ്ഥേർ 1:10)

**ബിൽദാദ് O. T.**

ഇയ്യോബിനുണ്ടായ കഷ്ടപ്പാടുകഠക്കും പ്രയാസങ്ങഠക്കും വിശദീകരണങ്ങഠ നൽകിയ മൂന്നു സ്നേഹിതന്മാരിൽ ഒരുവൻ. (ഇയ്യോബ്. 2:11)

**ബിൽശാൻ O. T.**

ബാബേലിൽനിന്നും യെരുശലേമിലേക്ക് സെരുബാബേലിനോടുകൂടെ തിരിച്ചുവന്ന സ്നേഹിതന്മാരിൽ ഒരുവൻ. (എസ്രാ. 2:2)

**ബിൽഹാ O. T.**

റാഹേലിൻെറ ദാസി. യാക്കോബിൻെറ മക്കളായ ദാനിൻെറയും നഫ്താലിയുടെയും അമ്മ. (ഉല്പത്തി 30:3–8)

**ബിസ്ഥാ O. T.**

അഹശ്വേരോശ് രാജാവിൻെറ രാജധാനിയിൽ സേവിച്ചിരുന്ന ഏഴു ഷണ്ഡന്മാരായ ശയനാധിപരിൽ രണ്ടാമൻ. (എസ്ഥേർ 1:10)

**ബെഥൂവേൽ O. T.**

അബ്രഹാമിൻെറ സഹോദരനായ നാഹോരിൻെറ പുത്രൻ. ഹാരാൻെറ പുത്രിയും ലോത്തിൻെറ സഹോദരിയുമായ മിൽക്കയാണ് അമ്മ. റിബേക്ക ബെഥൂവേലിൻെറ പുത്രി.

**ബെദാൻ O. T.**

ഗിദെയോനുശേഷം വന്ന യിസ്രായേല്യരുടെ ഒരു ന്യായാധിപൻ. (1 ശമുവേൽ 12:11)

**ബെൻ-ഹദദ് O. T.**

ഡെമാസ്കസിലെ (ആരാം) രാജാക്കന്മാരായിരുന്ന മൂന്നു പേരുടെ പേര്. ബെൻ–ഹദദ് രണ്ടാമൻ ഏലിയാ പ്രവാചകൻെറ കാലത്തു ജീവിച്ചിരുന്നു. യിസ്രായേൽക്കാരുമായി നടത്തിയ നിരന്തരമായ യുദ്ധമാണ് ഇദ്ദേഹത്തിൻെറ 30 വർഷ ഭരണകാലത്തെ പ്രധാന സംഭവം.

**ബെർന്നീക്കാ N. T.**

ഹെരോദാവ് അഗ്രിപ്പാ ഒന്നാമൻെറ മകഠം. കാൽസിസ് രാജാവായ ഹെരോദാവിൻെറ ഭാര്യ. കൈസരിയായിലെ ഭരണകർത്താവായ ഫെസ്തോ

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**




താമസിച്ചതിനു ക്ഷമാപണം

Roy K. Sunny.




ഒരു വിശ്വാസി, കല്ലിശ്ശേരി.




Babu Mathew, Palluruthi.




George Abraham, Pune.

# ഒരു ദീർഘയാത്രയുടെ ഹ്രസ്വവിവരണം (ii)

ഗീവർഗീസ് മർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

## B. 40 വർഷം മുമ്പു പോയിടത്ത്

40 വർഷം മുമ്പ് വയോമിംഗ് കൗണ്ടിയിൽ
നിന്നു ചിലർ ചെറിയ സഹായം ചെയ്തതിന്റെ
നന്ദിക്കാണ് മാവേലിക്കരയിൽ സുവിശേഷാല
യം പണിതപ്പോൾ സെ. പോൾസ് വയോമിംഗ്
ഗോസ്പൽ ഹാൾ എന്ന പേരിട്ടത്. അവരോടുള്ള
നന്ദിയറിയിപ്പാൻ ഇപ്രാവശ്യവും അവിടം സ
ന്ദർശിച്ചപ്പോൾ അന്നുമുതൽ പരിചയമുള്ള ഒരു
ഡസനോളം പ്രായമായവർ ഒരുമിച്ചുകൂടി ഒരു
ഹോട്ടലിൽ ലഞ്ചു സല്ക്കാരം നല്കുകയും ഒരു
പള്ളിയിൽ സുഹൃദ്സമ്മേളനം നടത്തുകയും
ചെയ്തു.

ഈ ലേഖനത്തിൽ ആദ്യം പേരു പറഞ്ഞ സ്ഥ
ലങ്ങളിലെ വിശദവിവരങ്ങൾ എഴുതി പ്രസിദ്ധ
പ്പെടുത്തുക മാസികയുടെ സ്ഥലപരിമിതിമൂലം
പ്രയാസമാണ്. അവിടുത്തെ വികാരിമാരോടും
ആതിഥേയരോടും ഉള്ള നന്ദി രേഖപ്പെടുത്തുന്നു.

## C. മിസൂറിയിലെ സെ. ലൂയിസിലും സ്പ്രിംഗ് ഫീൽഡിലും പുതിയ പരിപാടികൾ

ഈ രണ്ടു സ്ഥലങ്ങളിലും നമ്മുടെ ഇടവക
കൾ ഔദ്യോഗികമായി രൂപീകരിച്ചിട്ടില്ലാത്തതി
നാൽ മലങ്കരസഭയിലെ മെത്രാപ്പോലീത്തന്മാർ
ആരുംതന്നെ പോയിട്ടില്ല എന്നാണ് അറിയുന്നത്.
സെപ്റ്റംബർ 8 മുതൽ 12 വരെ ഈ രണ്ടു സ്ഥ
ലങ്ങൾ സന്ദർശിച്ചു. 8–ാം തീയതി ശനിയാഴ്ച
സെന്റ് ലൂയിസിൽ വി. കുർബാന അർപ്പിക്കുക
യും ഒരു പ്രസംഗയോഗം നടത്തുകയും ചെയ്തു.
ഭക്ഷണാനന്തരം രണ്ടുമണിവരെ ഒരു ചർച്ചായോ
ഗവും ഉണ്ടായിരുന്നു. വിവിധ സഭാംഗങ്ങളായി
സെന്റ് ലൂയീസിലുണ്ടായിരുന്ന മലയാളികൾ കൂ
ടാതെ റഷ്യൻ ഓർത്തഡോക്സ് സഭയിലെ ഫാദർ
തോമസും മററു രണ്ടു അമേരിക്കൻ വൈദികരും
ചർച്ചയിൽ സംബന്ധിച്ചു. നമ്മുടെ സഭാംഗങ്ങളാ
യ പത്തു കുടുംബങ്ങൾ അവിടെയുള്ളതിനാൽ അ
ചിരേണ ഒരു ഇടവക ഉണ്ടാക്കുവാൻ ഭദ്രാസനാധിപ
നു സാധിക്കും. Trans World Airways–ന്റെ
കേന്ദ്രം കൂടാതെ ഡിഫൻസ് ഫാക്ടറികളും
കാർ ഫാക്ടറികളും ധാരാളം ഉള്ള ഒരു പട്ടണമാണ്
സെന്റ് ലൂയിസ്. ശനിയാഴ്ച രാത്രി സന്ധ്യ
നമസ്ക്കാരം സ്പ്രിംഗ് ഫീൽഡിൽ ഡോ. ഏ
ബ്രഹാമിന്റെ വീട്ടിൽ വച്ചു നടത്തി. ഓക്ലഹാ
മിയിൽ നിന്ന് സണ്ണിയച്ചനും കുറെ ഇടവകാംഗ
ങ്ങളും, ആർക്കൻസിസിൽനിന്ന് ഫാ. ജി. ജോണും
സെന്റ് ലൂയിസിൽ നിന്ന് ഏതാനും വീട്ടുകാരും
സംബന്ധിച്ചു. ഞായറാഴ്ച നടത്തിയ വി. കുർ
ബാനയിൽ നാട്ടുകാർ ഉൾപ്പെടെ അറുപതിൽ അധി
കം പേർ സംബന്ധിച്ചു. സ്റേറററ് യൂണിവേർ
സിററിയിൽ അവിടുത്തെ പ്രൊഫസർ ഏബ്രഹാം
ഏർപ്പാടു ചെയ്തതനുസരിച്ച് അവരുടെ Religi-
ous Department-ൽ 'Sin of being Rich in a poor
World' (ദരിദ്ര ലോകത്തിൽ സമ്പന്നനായിരിക്കുന്ന
തിന്റെ പാപം) എന്ന വിഷയത്തെക്കുറിച്ചു ഞാൻ
പ്രസംഗിച്ചു. പ്രസംഗം കേൾക്കുവാൻ അദ്ധ്യാ
പകരും വിദ്യാർത്ഥികളും ഉൾപ്പെടെ ഇരുനൂറോളം
പേർ സംബന്ധിച്ചു. പല പുതിയ ആശയങ്ങളും
ഉൾക്കൊണ്ട പ്രഭാഷണാനന്തരം ചോദ്യോത്തരങ്ങളും
ഉണ്ടായിരുന്നു. ചൊവ്വാഴ്ച Assemblies of God
സഭയുടെ പ്രധാന സെമിനാരി ചാപ്പലിൽ പ്രസം
ഗിച്ചതു മുന്നൂറോളം പേർ കേട്ടു. അനന്തരം പ്രൊ
ഫസറന്മാരിൽ ചിലരുമായി ഒരു സെമിനാറും
നടത്തി. ഉച്ചയ്ക്കുശേഷം Multi National Cor-
porations–ന്റെ ചൂഷണത്തെക്കുറിച്ചും മററും എ
ടുത്ത ക്ലാസ് അവരുടെ കണ്ണു തുറപ്പിക്കുന്ന ചില
ആശയങ്ങൾ ഉൾക്കൊണ്ടിരുന്നു. വീണ്ടും 6½ മുതൽ
8½ വരെ Religious Department–ൽ 'പരിശുദ്ധാ
ത്മാവ് ഓർത്തഡോക്സ് വീക്ഷണത്തിൽ' എന്ന
വിഷയത്തെക്കുറിച്ച് ക്ലാസെടുത്തു. ഓർത്തഡോ
ക്സ് വിശ്വാസം വേദപുസ്തകാടിസ്ഥാനത്തിൽ
തെളിയിക്കാൻ കിട്ടിയ ആ അവസരവും വിലയേ
റിയതായിരുന്നു.

ഈ സന്ദർശനത്തിൽ നമ്മുടെ ആളുകളെ അ
ഭിസംബോധന ചെയ്യുവാനുള്ള അവസരങ്ങളാണ്
അധികവും ലഭിച്ചത്. അമേരിക്കക്കാരെ ത്രിത്വാ

---

സിന്റെ മുമ്പാകെയുള്ള പൗലോസിന്റെ വിചാര
ണവേളയിൽ ബെർന്നീക്കയും സഹോദരനായ
അഗ്രിപ്പാ രണ്ടാമനും അവിടെ സന്നിഹിതരായിരു
ന്നു. (അപ്പോ. 25:23)

### ബെന്യാമീൻ O. T.

യാക്കോബിന്റെയും റാഹേലിന്റെയും മക്ക
ളിൽ ഏററം ഇളയവൻ. യൗസേഫിന്റെ ഇളയ സ
ഹോദരൻ. യഹൂദ്യായിൽ ക്ഷാമം ഉണ്ടായപ്പോൾ
യാക്കോബ് തന്റെ പുത്രന്മാരെ ഈജിപ്ററിൽ
പോയി ധാന്യം വാങ്ങുവാനായി അങ്ങോട്ടയച്ചു.
അന്ന് യൗസേഫ് ഫറവോ രാജാവിന്റെ കൊട്ടാര
ത്തിലെ തലവനായിരുന്ന കാലം. ധാന്യവുമായി
സഹോദരങ്ങൾ തിരിയെ പോകുമ്പോൾ അവർ
വീണ്ടും തിരിച്ചെത്തുമെന്ന് ഉറപ്പുവരുത്തുന്നതി
നായി ബെന്യാമീനെ രാജാവിന്റെ കൊട്ടാരത്തിൽ
ആൾ പണയമായി നിർത്തി. പലസ്തീൻ നാടി
ന്റെ തെക്കെഭാഗത്ത് സ്ഥിരതാമസമാക്കിയ ഇസ്രാ
യേൽക്കാർ ബെന്യാമീന്റെ നാമം തങ്ങളുടെ ഗോത്ര
നാമമായി സ്വീകരിച്ചു. (ഉല്പത്തി 44)

—0—



# അത്ഭുത ജനനം

കുഞ്ഞുമോൻ, വാരിക്കാട്

ശാന്തിയുടെയും സമാധാനത്തിന്റെയും സ്നേ
ഹത്തിന്റെയും സന്ദേശവുമായി ലോകരക്ഷക
നായ യേശുക്രിസ്തുവിന്റെ ജനനപ്പെരുന്നാൾ
ഒരിക്കൽകൂടി സംജാതമായിരിക്കുന്നു. അഥവാ
ആ മഹനീയ സന്തോഷത്തിൽ പങ്കുചേരുവാൻ നമു
ക്ക് ഏവർക്കും ഒരവസരംകൂടി ലഭ്യമായിരിക്കു
ന്നു. മാലാഖമാർ ആഹ്ളാദപൂർവ്വം ആലപിച്ച
സ്തുതിഗീതം നമ്മുടെ സ്മൃതിപഥത്തിൽ എത്തു
ന്നു. ആയിരമായിരം അധരങ്ങൾ അത് ആവർത്തി
ച്ച് ആലപിക്കുകയും ചെയ്യുന്നു. അങ്ങനെ ക്രി
സ്തുമസിന്റെ അവസരം ഏവർക്കും മഹാസന്തോ
ഷത്തിന്റെ അവസരമാണ്. എവിടെ നോക്കിയാ
ലും സന്തോഷത്തിന്റെ പ്രതീകങ്ങളായ ആഘോഷ
ങ്ങളും ആചാരങ്ങളും കലാപരിപാടികളും പ്രകട
മാണ്. കമനീയങ്ങളായ ക്രിസ്തുമസ് വിളക്കു
കൾ, ക്രിസ്തുമസ് കാർഡുകൾ, ആശംസകൾ
ഇവയെല്ലാം എവിടെയും ദൃശ്യമാണ്.

എന്നാൽ യഥാർത്ഥ ക്രിസ്തുമസ് ആഘോ
ഷം ഇവകൊണ്ട് പൂർണ്ണമാകപ്പെടുന്നില്ല. ആഘോ
ഷങ്ങളോടും ആചരണങ്ങളോടും കൂടെത്തന്നെ ക്രി
സ്തുമസിന്റെ അമൂല്യമായ സന്തോഷത്തെ
ഉൾക്കൊള്ളുവാനും അനുഭവിക്കുവാനും സാധിക്കു
മ്പോൾ മാത്രമെ യേശുക്രിസ്തുവിന്റെ ജനനാ
ഘോഷം പൂർത്തീകരിക്കപ്പെടുന്നുള്ളു. ദിവ്യ
രക്ഷകന്റെ ജനനാവസരത്തെ പരിശോധിക്കു
മ്പോൾ പ്രധാനമായും മൂന്നു കാര്യങ്ങൾ നമുക്ക്
ദൃശ്യമാകും.

## 1. ചലിക്കുന്ന നക്ഷത്രം

യേശുക്രിസ്തുവിന്റെ ജനനത്തിൽ ചലിക്കു
ന്ന നക്ഷത്രത്തെ നമുക്കു കാണുവാൻ സാധി
ക്കും. ആ നക്ഷത്രം ലോകരക്ഷകനായ ദൈവ
പുത്രനെ ഉദ്ദേശിച്ചു മാത്രം ഉദിച്ചുയർന്നതായി
രുന്നു. വിദ്വാന്മാരുടെ ചിന്തകളും നിരീക്ഷ
ണങ്ങളും ആ പുതിയ നക്ഷത്രത്തിന്റെ തേജ
സിൽ കേന്ദ്രീകരിച്ചു. അവർ അത്ഭുതപൂർവ്വം
ഒരു ആകർഷണവലയത്തിൽ അകപ്പെട്ടു. ബേത്ല
ഹേമിലെ പുൽക്കൂട്ടിൽ ജാതനായ യേശുവിനെ കാ
ണുവാൻ പോയ വിദ്വാന്മാരുടെ വഴികാട്ടിയായി
മുകളിൽ ആകാശത്തിൽ കർത്താവിന്റെ ജന്മസ്ഥ

---

ധിഷ്ഠിത വിശ്വാസം പഠിപ്പിക്കുവാൻ നമ്മുടെ
സഭയ്ക്കു കടമയുണ്ടെന്നും അത് അവർ സശ്രദ്ധം
കേൾക്കുമെന്നും വ്യക്തിപ്രധാനമായ പാശ്ചാ
ത്യസഭകൾ സാമൂഹ്യ പ്രധാനമായ പൗരസ്ത്യ വി
ശ്വാസം പഠിക്കേണ്ടതാണെന്നും ഉള്ള എന്റെ ധാര
ണ കൂടുതൽ ബലപ്പെടുത്തുന്ന അനുഭവങ്ങളാണ്
സ്പ്രിംഗ് ഫീൽഡിൽ ലഭിച്ചത്.

നാല്പതുവർഷം മുമ്പ് ഞാൻ അമേരിക്ക
യിൽ മൂന്നുവർഷം പഠിച്ചപ്പോൾ രണ്ടുവർഷം പ
ഠിച്ച ഡ്രൂ യൂണിവേഴ്സിററി സെപ്ററംബർ
5–ാം തീയതി സന്ദർശിക്കുകയും Triune God,
Love, Justice, Peace എന്ന സപ്തതി സ്മാ
രകഗ്രന്ഥത്തിന്റെ ഒരുപ്രതി അവിടുത്തെ വായന
ശാലയ്ക്കു കൊടുക്കുകയും ചെയ്തു. എന്റെ
ഗുരുക്കന്മാർ ആരും ഇപ്പോൾ അവിടെ ഇല്ലെങ്കി
ലും സെമിനാരിയുടെ വലിയ വളർച്ച എന്നെ സ
ന്തോഷിപ്പിച്ചു.

## D. ക്യാനഡായിൽ

എഡ്മണ്ടണിലും ററൊറോണ്ടോയിലും നമു
ക്ക് സ്വന്ത പള്ളികൾ ഉണ്ടെന്നതു സന്തോഷകരമാ
ണ്. ആദ്യത്തേതിൽ ജൂലൈ 13 മുതൽ 17 വരെ
യും ചെലവഴിച്ചതു പോരാ എന്നു രണ്ടു കൂട്ടർക്കും
തോന്നത്തക്കവണ്ണം പല പരിപാടികൾ ഉണ്ടായി
രുന്നു. എഡ്മണ്ടണിൽ മാർത്തോമാ സഭയിൽപെട്ട
ഒരു സുഹൃത്തിന്റെ വേർപാടിൽ വികാരിയുടെ
അദ്ധ്യക്ഷതയിൽ നടന്ന വലിയ പ്രാർത്ഥനാ
യോഗത്തിൽ വിശുദ്ധന്മാരുടെ സംസർഗ്ഗത്തെ
ക്കുറിച്ചു വേദപുസ്തകത്തിന്റെ മാത്രം അടി
സ്ഥാനത്തിൽ ഒരു ക്ലാസെടുക്കുവാൻ സാധിച്ചു.
ററൊറോണ്ടോയിൽ എക്യുമെനിക്കൽ കമ്മററിയുടെ
ചുമതലയിൽ നടന്ന ആദ്യ കൺവൻഷൻ ഞാൻ
ഉത്ഘാടനം ചെയ്തതു. ദൈവകൃപയാൽ ഏവർ
ക്കും പ്രയോജനകരമായിരുന്നു. പങ്കിടുന്ന ദൈവ
വും പങ്കിടുന്ന ലോകവും എന്ന വിഷയത്തെപ്പ
ററിയായിരുന്നു പ്രസംഗിച്ചത്. എക്യുമിനിക്കൽ
കമ്മററി പ്രസിഡന്റ് മാർത്തോമാ സഭയിലെ എം.
ജെ. ജോസഫ് അച്ചനാണ്. 470 ഡോളർ സ്തോ
ത്രകാഴ്ചയുണ്ടായിരുന്നതു തന്നതിൻ പുതുപ്പാടി
ബാലഭവനരസീതു നല്കി. കിംഗ്സ്ററൺ സെ.
ജോർജ് ഇടവകയിൽ ശനിയാഴ്ച നടന്ന വി.
കുർബാനയിൽ ആബൂൻ മക്കാറിയോസ് തിരുമേ
നിയും സംബന്ധിച്ചു. അന്നു വൈകിട്ട് ററൊ
റോണ്ടോയിൽ പുതുതായി വാങ്ങി രൂപാന്തരം ന
ടത്തിയ സെൻറ് ഗ്രീഗോറിയോസ് പള്ളിയുടെ
പ്രതിഷ്ഠാകർമ്മം ഇടവക മെത്രാപ്പോലീത്തായോ
ടൊപ്പം നടത്തുവാനും സാധിച്ചു. 16–ാം തീയതി
വി. കുർബാന അർപ്പിക്കുകയും പബ്ളിക്മീററിം
ഗ് ഉത്ഘാടനം ചെയ്കയും ചെയ്തു. സ്ഥല
ത്തെ മേയർ, ററൊറോണ്ടോ ഇൻഡ്യൻ കോൺസിലർ
ജനറൽ, ട്രിനിററി കോളജ് ചാപ്ളയിൻ മുതലായി
പലരും പ്രസംഗിച്ചു. മുന്നൂറോളം ആളുകൾ സം
ബന്ധിച്ചിരുന്നു. എഡ്മണ്ടണിലെ വികാരി ഫാ.
ദാനിയേലും ടൊറാണ്ടോയിലെ വികാരി റവ. തോ
മസ് മുണ്ടുകുഴിയുമാണ്. (തുടരും)

—o—

ലമായ ബേത്ലഹേമിനെ ലക്ഷ്യമാക്കി സഞ്ചരിച്ചിരുന്ന (മുന്നോട്ടു നീങ്ങിക്കൊണ്ടിരിക്കുന്ന) നക്ഷത്രമായിരുന്നു അത്. യേശുക്രിസ്തുവിന്റെ ജനനം നമ്മുടെ ജീവിതത്തിലും ചലനം സൃഷ്ടിക്കുന്നുവെങ്കിൽ മാത്രമെ യേശുക്രിസ്തുവിന്റെ ജനനത്തിന്റെ സ്മരണ അർത്ഥവത്തായിത്തീരുകയുള്ളു. നൂററാണ്ടുകൾക്കു മുമ്പ് ബേത്ലഹേമിലെ പുൽക്കൂട്ടിൽ താൻ ഭൂജാതം ചെയ്തതുപോലെ ഇന്നു നമ്മുടെയും ഹൃദയങ്ങളിൽ യേശുവിന് ജന്മം കൊടുക്കുവാൻ കഴിയുന്നുവെങ്കിൽ മാത്രമേ നമ്മുടെ ജീവിതത്തിലും ചലനവും വ്യത്യാസവും രൂപാന്തരവും സാദ്ധ്യമായിത്തീരുകയുള്ളു.

വിദ്വാന്മാരുടെ വിദൂരയാത്രയിൽ പ്രതിബന്ധങ്ങളും പ്രയാസങ്ങളും അടിക്കടി അഭിമുഖീകരിച്ച് നിരന്തരമായ നിരാശയുടെ നിഴലുകളാൽ അവർക്ക് മുന്നോട്ടു നീങ്ങുവാൻ കഴിയാതെ വിഷമിച്ചപ്പോൾ ആ നക്ഷത്രം മുമ്പോട്ടുതന്നെ പൊയ്ക്കൊണ്ടിരുന്നു. അന്വേഷണയാത്ര അവസാനിപ്പിച്ച് ജീവരക്ഷാർത്ഥം സ്വന്ത നാട്ടിലേക്ക് മടങ്ങണമെന്ന് അവർ ചിന്തിച്ച സന്ദർഭങ്ങൾ ധൈര്യവും പ്രത്യാശയുടെ പ്രകാശവും ചൊരിഞ്ഞു കൊടുത്ത ആ ദിവ്യനക്ഷത്രം ഒടുവിൽ അവരെ യഥാസ്ഥാനത്ത് എത്തിച്ചു.

ജീവിത നൈരാശ്യത്തിൽ നാം ഗതിമുട്ടി വലയുമ്പോൾ എവിടെനിന്നോ പ്രതീക്ഷിക്കാത്ത വിധത്തിൽ പ്രകാശപൂർണ്ണമായ നക്ഷത്രങ്ങൾ നമ്മുടെ മുമ്പിൽ ആവിർഭവിച്ച് നമ്മെ നേർവഴിയിൽ നടത്തുന്നു.

നമ്മെ വഴികാട്ടുന്ന നക്ഷത്രങ്ങളായി ഉദയം ചെയ്യുന്നത് ഒരുപക്ഷെ രോഗം ആകാം. അഥവാ നിനച്ചിരിക്കാത്ത ആപത്തുകളോ, അകാരണമായി നമ്മുടെ പ്രിയപ്പെട്ടവരിൽ നിന്നുള്ള എതിർപ്പുകളോ, അസത്യങ്ങളും അടിസ്ഥാനരഹിതങ്ങളായ ആരോപണങ്ങളോ, ദാരിദ്ര്യമോ, മാനഹാനിയോ, ധനനഷ്ടമോ, ഉദ്ദേശ കാര്യങ്ങൾ അസാദ്ധ്യമായിത്തീരുകയോ ഒക്കെ ആയിയെന്നുവരാം. പക്ഷെ ഈവക പ്രതികൂല സാഹചര്യങ്ങളും പ്രതിബന്ധങ്ങളും നമുക്ക് വഴികാട്ടികളായ നക്ഷത്രങ്ങളായിത്തീരുമെന്നുള്ളതാണ് സത്യം. അതിൽ അടിപതറാതെയും, പിന്മാറാതെയും അന്തിമലക്ഷ്യത്തിൽ എത്തിച്ചേർന്ന് സന്തോഷിക്കുന്ന വിദ്വാന്മാരുടെ അനുഭവമാണ് ക്രിസ്തുമസിന്റെ സന്തോഷം. ആരുടെ നക്ഷത്രത്തെ കണ്ടു കൊണ്ട് കാടും മേടും കടന്ന് എത്തിയോ ആ സ്വർഗ്ഗീയ രാജകുമാരന്റെ മുമ്പിൽ നമ്രശിരസ്കരായി നിന്നശേഷം തങ്ങൾ കൊണ്ടുവന്ന വിശിഷ്ട വസ്തുക്കൾ ആ പാവന പാദങ്ങളിൽ സമ്മാനമായി അർപ്പിച്ചു സന്തുഷ്ടരായി മടങ്ങുന്ന വിദ്വാന്മാരുടെ അനുഭവം നമ്മുടെ ജീവിതത്തി

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്









Job Mathew, Anikad.

Mariamma, Vanmazhy.

Binu, Budhanoor.





Thomas Jacob, ആവണീശ്വരം.

തോമസ് മാത്യു, മുക്കൂട്ടുതറ.

ഒരു വിശ്വാസി.



# 'ക്രിസ്മസ്' അനുമോദനങ്ങൾ

'അനുമോദനങ്ങൾ' ഭൂവരേ—മശിഹാ
അവതരിച്ചഴലകററാൻ
അകതാരിലാമോദമോടാരും
അവനെ വാഴ്ത്തി സ്തുതിപ്പിൻ. (അനു....)

പരമാണുപോലും വിറയാർന്നു വാഴ്ത്തും
മഹിമാസനൻ മഹേശൻ
മനുഷ്യാവതാരം കനിവാലെടുത്തു
പറുദീസ നരനേകുവാൻ
അജപാലകൻ നല്ലിടയനെ വാഴ്ത്തി
അമരൻ മറിയാം മകനായിതാ (അനു....)

ഉണരൂ മനമേ ഉടയോനണഞ്ഞു
അരങ്ങൾ നീ തുറക്കൂ
അവനായ 'സ്നേഹം' നിറയട്ടെ നിന്നിൽ
അവനിയിൽ ക്ഷണവാസമേ........
അവനാണു ജീവൻ, അവനാണു സത്യം
അവനാണു മോക്ഷകവാടം സദാ (അനു....)

അനുഭൂതിയാലോ പനിമഞ്ഞുപെയ്തു
ധനുമാസരാവേ നീ ?
അവനാണു നിന്നെ പകലിന്റെ പിന്നിൽ
പതിവായ് ചമയ്ക്കുന്നതും !
പകലോന്റെ ശില്പി ഇരുളിൽ കിടപ്പൂ
വഴിമാറൂ....പകൽ ഓടിയെത്തീടുവാൻ
(അനു....)

**ശമുവേൽ, കൂടൽ**

(മട്ട്: 'കുരിശു ചുമന്നവനേ നിൻവഴി
തിരയുന്നു ഞങ്ങൾ
കരുണ നിറഞ്ഞവനേ നിൻ കഴൽ
തിരയുന്നു ഞങ്ങൾ')

ന്റെ ലക്ഷ്യമായിരിക്കണം. ആ ലക്ഷ്യത്തിലേക്ക് നമ്മെ നയിക്കുന്ന നക്ഷത്രങ്ങൾ നമുക്കു വഴികാട്ടിയായിത്തീരുവാൻ ഓരോ ക്രിസ്തുമസ് ആഘോഷങ്ങളിലൂടെയും നമുക്കു കഴിയണം.

## 2. വലിയൊരു പ്രകാശം

കർത്താവായ യേശുക്രിസ്തു എന്ന രക്ഷിതാവ് പുൽക്കൂട്ടിൽ രാത്രിയുടെ നിശബ്ദതയിൽ ജാതനായ സമയത്ത് ബേത്ലഹേമിലെ താഴ്വരയിൽ ആടുകളെ മേയിച്ചുകൊണ്ടിരുന്ന ഇടയന്മാർ ആകാശത്തിലെ അത്ഭുതകരമായ പ്രകാശം കണ്ട് അമ്പരന്നു. തുടർന്ന് ദൈവദൂതന്റെ സന്തോഷസന്ദേശം അവർ ശ്രവിച്ച് നിർന്നിമേഷരായി ആകാശത്തിലേക്ക് നോക്കിനിൽക്കുമ്പോൾ ഒരു പററം മാലാഖമാർ അണിനിരന്ന് ആലപിച്ചതായ ഗാനം അവരെ കോരിത്തരിപ്പിച്ചു. നിരക്ഷരരെങ്കിലും അവർ അത് ഹൃദസ്ഥമാക്കി.

ലോകം മുഴുവൻ ഒരുപോലെ അന്ധകാരമായിരുന്ന സമയത്തുപോലും വലിയ പ്രകാശത്തെ ഉദിപ്പിക്കുവാൻ ദിവ്യരക്ഷകന്റെ ജനനം ഇടയാക്കി. മനുഷ്യജീവാതം പാപാന്ധകാരത്തിനടിമപ്പെട്ട് തന്റെ സൃഷ്ടാവിനെ മറന്ന് ലക്ഷ്യബോധമോ, പരസ്നേഹമോ ഇല്ലാതെ അന്ധകാരത്തിന്റെ അപകടമേഖലകളിൽ തപ്പിതടയുകയാണ്. മനുഷ്യജീവിതത്തിന്റെ പാപാന്ധകാരത്തെ മാററി അവർക്ക് പുതിയ ജീവിതാനുഭവങ്ങൾ അഥവാ സ്നേഹത്തിന്റെയും സാഹോദര്യത്തിന്റെയും പ്രത്യാശയുടെയും സമാധാനത്തിന്റെയും അനുഭവത്തിലുള്ള ജീവിതം വഴികാട്ടിതരുന്നതിനുവേണ്ടി നമ്മിലേക്ക് അത്ഭുതപ്രകാശമായി യേശുക്രിസ്തു ഉദയം ചെയ്തു. യേശുക്രിസ്തുവിന്റെ ജനനം പ്രകാശത്തിന്റെ ഉദയമാണ്. ആ ദിവ്യപ്രകാശം നമ്മുടെ ഹൃദയങ്ങളിലും ഉദിക്കുവാൻവേണ്ടി നാം നമ്മെത്തന്നെ ഒരുക്കേണ്ടതാണ്.

## 3. മഹാസന്തോഷം

യേശുക്രിസ്തുവിന്റെ ജനനം ഏതെങ്കിലും ഒരു ജാതിക്കുവേണ്ടിയോ, മതത്തിനുവേണ്ടിയോ, വർഗ്ഗത്തിനുവേണ്ടിയോ മാത്രമായിരുന്നില്ല. സർവ്വജനത്തിനും ഉണ്ടാകുവാനുള്ള ഒരു മഹാസന്തോഷത്തിന്റെ അവസരമായിട്ടാണ് സ്വർഗ്ഗീയ മാലാഖമാർ വിശേഷിപ്പിച്ചത്. ക്രിസ്തുമസ് രാത്രിയിൽ സ്വർഗ്ഗത്തിൽനിന്ന് നൽകപ്പെട്ട ആ സുന്ദര സന്ദേശം സർവ്വജനതയ്ക്കും എക്കാലത്തും ആസ്വദിക്കുവാനുള്ള മഹാസന്തോഷത്തിന്റേതായിരുന്നുവെങ്കിൽ അതിൽനിന്നും എത്രയോ വ്യത്യസ്തമായതും ഭീതി ഉളവാക്കുന്നതുമായ വിധത്തിൽ സന്തോഷവും സമാധാനവും ഇല്ലാത്ത അവസ്ഥകളിൽ കൂടിയാണ് ലോകവും അതിലെ ജനങ്ങളും മുമ്പോട്ടു പൊയ്ക്കൊണ്ടിരിക്കുന്നത്. ആധുനിക ലോകത്തിൽ അസന്തുഷ്ടിയും, അസമാധാനവും അക്രമവും അഴിമതിയും, അരജകത്വവും, സ്ഥിരതയില്ലായ്മയും, കളളവും, കവർച്ചയും, അവിശ്വാസവും, ആയുധ സംഭരണവും, യുദ്ധവും, പട്ടിണിയും പിടിമുറുക്കിയിട്ട് കുറച്ച് ആളുകൾ മാത്രം സുഖലോലുപരായി യഥാർത്ഥ സന്തോഷം എന്താണെന്ന് മനസിലാക്കാതെയും അറിയാതെയും ദൈവത്തെ മറന്നു ജീവിക്കുന്ന ചിത്രമാണ് നാം കാണുന്നത്.

ശാസ്ത്രപുരോഗതിയുടെ പിൻബലത്തിലുളള ശക്തിയെന്തെന്ന് മനസിലാക്കുവാനോ, കാണുവാനോ കഴിയാതെ ദൈവത്തെ ഉപേക്ഷിച്ച് സുഖസൗകര്യങ്ങളുടെ പുറകെ പരക്കം പായുന്ന മനുഷ്യൻ ആന്തരീയ സന്തോഷത്തിന്റെ മധു മനം കുളിർക്കെ നുകരുവാൻ കഴിയാതെവണ്ണം ആത്മീയമായ അന്ധതയിൽ ഇടറിയും വഴിമുട്ടിയും കറങ്ങികഴിയുന്ന ഇക്കാലത്ത് ക്രിസ്തുമസിന്റെ മഹാസന്തോഷം അനുഭവിക്കുന്നവർ എത്രയോ ചുരുക്കമാണ്.

പുസ്തകാഭിപ്രായം:

# ഒരു തേജസിന്റെ പ്രഭ

**പോൾ മണലിൽ**

'ഉലയിൽ ഊതിപ്പഴുപ്പിച്ച സ്വർണ്ണക്കട്ടയുടെ നിറം, വെള്ളിക്കമ്പികൾപോലെ വെൺമയാർന്ന താടിമീശ. സ്വർണ്ണഫ്രെയിമുള്ള കുട്ടിക്കണ്ണടയിലൂടെ തുളച്ചിറങ്ങുന്ന നോട്ടം. ഇടിമുഴക്കംപോലുള്ള സ്വരം. മുഖത്തു ഭാഗ്യമുദ്രകൾ ചാർത്തിയതുപോലുള്ള മറുകുകൾ. ഇതെല്ലാം ചേർന്ന തേജോമയമായ ഒരു രൂപമാണ് തിരുമേനിയെക്കുറിച്ചോർക്കുമ്പോൾ മനസിൽ തെളിഞ്ഞുവരുന്നത്........'.

ഒരു കുഞ്ഞോളംപോലെ സുന്ദരമായി സംസാരിക്കുന്ന ജോയൻ കുമരകത്തിന്റെ ഈ വാക്കുകൾ ആരെക്കുറിച്ചാവും എന്നു മറിച്ചാലോചിക്കേണ്ടതില്ല. തേജസിന്റെ ഉറവിടമായ പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവായെപ്പററിതന്നെയാണ്, അനുഗൃഹീതനായ വാക്ശില്പി ജോയൻ കുമരകത്തിന്റെ വർണ്ണന. ഒരുപക്ഷേ ഈ വർണ്ണനയിൽപോലും ഒതുങ്ങിനിൽക്കുന്ന പ്രകാശഗോപുരമായ മാർ ബസേലിയോസ് തിരുമേനി തേജസാണ്. ചൈതന്യത്തിന്റെ ഉറവയാണ്.

ആ തേജസിന്റെ കഥയാണ് ജോയൻ കുമരകം 'മലങ്കരയുടെ വലിയ ബസേലിയോസ്' എന്ന ജീവചരിത്രഗ്രന്ഥത്തിൽ വിവരിക്കുന്നത്. സഭയുടെ മഹാശില്പിയായിരുന്ന ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവായെപ്പററി ഇതിനകം അര ഡസൻ ഗ്രന്ഥങ്ങളെങ്കിലും ഇറങ്ങിയിട്ടുണ്ട്. ഡോ. സാമുവൽ ചന്ദനപ്പള്ളി, ഫാ. ടി. ജി. സഖറിയ, ഫാ. തോമസ് മണപ്പള്ളി, ഇസഡ്. എം. പാറേട്ട് എന്നിവർ എഴുതിയിട്ടുള്ള ഗ്രന്ഥങ്ങൾ വ്യത്യസ്ഥമായ മികവുകളോടെ ഗണനീയമാണ്. ജോയൻ കുമരകത്തിന്റെ ഈ ഗ്രന്ഥമാകട്ടെ കഥാനായകന്റെ സമഗ്രമായ ഒരു ചിത്രം കാഴ്ചവയ്ക്കുന്നു.

കപ്പദോക്യയിലെ വലിയ ബസേലിയോസിനെപ്പോലെ പരിശുദ്ധനും മഹാനുമായിരുന്നു

---

ക്രിസ്തുമസ് രാത്രിയിലെ സന്തോഷപ്രഖ്യാപനത്തിന്റെ മാറെറാലിയിൽ മർദ്ദിതരുടെയും അവശത അനുഭവിക്കുന്നവരുടെയും, ചൂഷണം ചെയ്യപ്പെടുന്നവരുടെയും, പലതരത്തിലും വേദന അനുഭവിക്കുന്നവരുടെയും നിലവിളി ഇന്ന് പലയിടത്തും കേൾക്കപ്പെടാതെ പോകുന്നു.

ദൈവദൂതർ ആട്ടിടയന്മാരോടായി വിളംബരം ചെയ്ത വിലയേറിയ സന്തോഷം യാന്ത്രികമായി ഉയരത്തിൽനിന്നും മനുഷ്യരുടെ മദ്ധ്യത്തിലേക്ക് വീണുകിട്ടുന്ന ഒന്നല്ല. ആ മഹാ സന്തോഷം ലഭിക്കുവാൻ മതിയായ വില ഓരോ വ്യക്തിയും കൊടുക്കേണ്ടിയിരിക്കുന്നു. നാം എടുക്കുന്ന അഥവാ കൊടുക്കുന്ന ത്യാഗങ്ങളുടെ തൂക്കം അനുസരിച്ചു മാത്രമെ ആ സന്തോഷം നമ്മിലേക്കു കടന്നുവരികയുള്ളു.

യേശുക്രിസ്തുവിന്റെ ജനനത്തെക്കുറിച്ച് പരിശോധിക്കുമ്പോഴും ഇതു വ്യക്തമാകും. സ്വർഗ്ഗീയ മാലാഖമാർ അവിടെ പ്രത്യക്ഷമായിരുന്നു. സമൂഹത്തിന്റെ താഴേക്കിടയിലുള്ള ആട്ടിടയന്മാരുടെ പ്രതിനിധികളും അവിടെ സാക്ഷികളായിരുന്നു. കൂടാതെ ആടുകളുടെയും കന്നുകാലികളുടെയും സാന്നിദ്ധ്യം അവിടെ ഉണ്ടായിരുന്നു. ചുരുക്കത്തിൽ സ്വർഗ്ഗീയരും, ഭൗമീകരും, മൂക ജന്തുക്കളും പ്രപഞ്ചം മുഴുവനും ഒരുപോലെ സന്തോഷിക്കുകയും ആനന്ദിക്കുകയും ചെയ്യുന്ന അവസരമായിരുന്നു യേശുക്രിസ്തുവിന്റെ ജനനം അഥവാ ഐക്യത്തിന്റെ പെരുനാളായ ക്രിസ്തുമസ്. അവിടെ ജാതിയില്ല, മതമില്ല, വർണ്ണവർഗ്ഗ വ്യത്യാസം ഇല്ല. അങ്ങനെ ദിവ്യരക്ഷകന്റെ ജനനത്തിൽ മനുഷ്യവർഗ്ഗം മുഴുവൻ ഏക ആത്മാവിൽ സന്തോഷിക്കുന്ന സുദിനം, കാലിത്തൊഴുത്തിൽ പിറന്ന രക്ഷകന് പറയുവാനും പ്രവർത്തിക്കുവാനും ഉണ്ടായിരുന്നത് സ്നേഹം മാത്രമായിരുന്നു. നമ്മുടെ ക്രിസ്തുമസ് ആഘോഷങ്ങളും ഈ ശ്രേഷ്ഠമായ അനുഭവത്തിലേക്ക് ഉണർന്ന് ഉയരുമ്പോൾ മാത്രമെ യേശുവിന്റെ ജനനം നമ്മിൽ ഓരോരുത്തരിലും യഥാർത്ഥമായിയെന്ന് അവകാശപ്പെടുവാൻ സാധിക്കുകയുള്ളു. ★

---





# ജീവനും വിശുദ്ധിയുമുള്ള റൂഹാ

**പോൾ സിനിരാജ് മുഹമ്മദ്, ദേവലോകം P. O., കോട്ടയം-38**

വിശുദ്ധ ത്രിത്വത്തിൽ മൂന്നാമത്തെ ആളത്വമായ പരിശുദ്ധാത്മാവിന്റെ കൃപകളും വരങ്ങളും ഏതൊരു വിശ്വാസിയും തന്നിൽ ജ്വലിക്കുവാൻ വാഞ്ഛിക്കേണ്ടതാണ്. കർത്താവിന്റെ നാമത്തിൽ ഒരുമിച്ചുകൂടി ശബ്ദമുഖരിതമായ അന്തരീക്ഷം സൃഷ്ടിക്കുന്നതും, അധരംകൊണ്ട് അർത്ഥശൂന്യമായ വാക്കുകൾ പുറപ്പെടുവിക്കുന്നതുമാണ് ആത്മനിറവെന്ന് അബദ്ധവശാൽ ചിലരെങ്കിലും ധരിച്ചിരിക്കുന്നു. അതു ശരിയല്ല. ആത്മാവിന്റെ ശക്തി പുതുക്കുകയാണ് വിശ്വാസികൾക്കാവശ്യം. പരിശുദ്ധാത്മാവ് കേവലം ശക്തി മാത്രമല്ല, നമ്മെ ശക്തീകരിക്കുന്ന വ്യക്തിയാണ്. അവൻ നമ്മിൽ വസിക്കുന്നു. അവന്റെ ഉപദേശം പൂർണ്ണമായി അനുസരിച്ചാൽ നമുക്ക് അവനിൽ വസിച്ച് ഫലം പുറപ്പെടുവിക്കാൻ സാധിക്കും.

## പരിശുദ്ധാത്മാവെന്ന വ്യക്തി

ഏകനായ സത്യദൈവത്തിൽ പിതാവ്, പുത്രൻ, പരിശുദ്ധ റൂഹാ എന്നീ മന്നു ക്നൂമ്മാകൾ അഥവാ ആളത്വങ്ങളുണ്ട്. പിതാവെന്നു പറയുമ്പോൾ തന്റെ സ്വരൂപത്തിലും സാദൃശ്യത്തിലും മനുഷ്യനെ സൃഷ്ടിക്കുകയും, ആ മനുഷ്യൻ തെററിപ്പോയതിനാൽ വീണ്ടെടുക്കുന്നതിലേക്ക് തന്റെ ഏകജാതനെ നൽകുവാൻ തക്കവണ്ണം ലോകത്തെ സ്നേഹിക്കുകയും ചെയ്ത ആളത്വമാണ് നാം ഉദ്ദേശിക്കുന്നത്. പുത്രൻ തമ്പുരാൻ പിതാവിനോടുള്ള സമത്വം മുറുകെ പിടിക്കാതെ തന്നെത്താൻ താഴ്ത്തി കന്യാസുതനായി ജനിക്കുകയും, കാൽവറിയിൽ ക്രൂശിതനായി മരിച്ചുയർക്കുകയും സ്വർഗ്ഗാരോഹണം ചെയ്ത് പിതാവിന്റെ വലത്തുഭാഗത്തിരുന്ന് മദ്ധ്യസ്ഥപ്രാർത്ഥന നടത്തുകയും ചെയ്യുന്നു. അഗ്നിജ്വാലപോലെയും പ്രാവിനെപ്പോലെയും പ്രത്യക്ഷപ്പെട്ട് പരിശുദ്ധാത്മാവ് നമ്മിൽ വസിച്ച് സ്നേഹത്തിൽ നിറയ്ക്കുന്നവനാണ്.

കർത്താവുതന്നെ തന്റെ വാക്കുകളിൽ പരിശുദ്ധാത്മാവിനെക്കുറിച്ച് കാര്യസ്ഥൻ, ഉപദേഷ്ടാവ്, വഴികാട്ടി, സത്യത്തിന്റെ ആത്മാവ് എന്നീ സംജ്ഞകൾ നൽകിയിരിക്കുന്നതു കാണാം. അവയിൽനിന്നും പരിശുദ്ധാത്മാവിന്റെ ആളത്വം ദൃശ്യമാകും.

1. കാര്യസ്ഥൻ:

നമുക്കുവേണ്ടി പക്ഷവാദം ചെയ്യുന്നവനും, നമ്മെ ആശ്വസിപ്പിക്കുന്നവനും, നമുക്ക് ഉപബോധനം നൽകുന്നവനുമാണ് പരിശുദ്ധാത്മാവ്. ആത്മീകവും ഭൗമികവുമായ കാര്യങ്ങളെ യഥാസ്ഥാനത്താക്കി നടത്തുന്നവൻ എന്നു സാരം.

---

ഗീവറുഗീസ് ദ്വിതീയൻ, യാക്കൂബ് ബുർദ്ദോനോയെപ്പോലെ ആചാര്യശ്രേഷ്ഠനായിരുന്നു അദ്ദേഹം. ആ വലിയ മഹത്വത്തിന്റെ ഉജ്വല മുഹൂർത്തങ്ങളാണ് ഇരുപത്തിയാറ് അദ്ധ്യായങ്ങളിലായി ജോയൻ കുമരകം അവതരിപ്പിക്കുന്നത്. ആ മഹാത്മന്റെ ജീവിതത്തിലെ സുപ്രധാന സംഭവങ്ങളുടെ ചിത്രങ്ങളും പുസ്തകത്തിന്റെ മുതൽക്കൂട്ടാണ്.

പദംകൊണ്ടു പന്താടുന്ന ശൈലിയുടെ ഉടമയായ ജോയൻ കുമരകം ബാലസാഹിത്യരംഗത്താണ് വ്യക്തിമുദ്ര പതിപ്പിച്ചിട്ടുള്ളത്. അമ്പതിലധികം ബാലസാഹിത്യകൃതികൾ അദ്ദേഹത്തിന്റെതായിട്ടുണ്ട്. കുട്ടികളെ ആകർഷിക്കുന്നതുപോലെ മുതിർന്നവരെയും ജോയന്റെ ശൈലി ആകർഷിക്കും. ജീവിതത്തിലെ നാടകീയമായ മുഹൂർത്തങ്ങൾ തെരഞ്ഞുപിടിച്ചു വായനക്കാരെ ആകർഷിപ്പിക്കുന്നതിനും ജീവിതസംഭവങ്ങൾ അടുക്കും ചിട്ടയോടും കാഴ്ച വയ്ക്കുന്നതിനും 'മലങ്കരയുടെ വലിയ മാർ ബസേലിയോസ്' എന്ന ഗ്രന്ഥത്തിൽ ജോയനു കഴിഞ്ഞിട്ടുണ്ട്.

മഹാനായ ബസേലിയോസിനെ ജോയൻ എങ്ങനെ കാണുന്നു എന്നതിന് ആദ്യ അദ്ധ്യായത്തിൽ തന്നെ ദൃഷ്ടാന്തമുണ്ട്. 'എവിടെ കടന്നുചെന്നാലും ഒന്നാം സ്ഥാനത്തുമാത്രം ഇരിപ്പിടം ലഭിക്കുന്ന വന്ദ്യ മഹാപുരുഷൻ ആയിരുന്നു ബാവാ തിരുമേനി. ചക്രവർത്തിമാരുടെ സംഘത്തിൽ ചെന്നാൽ ഒന്നാം സ്ഥാനം ലഭിക്കുന്ന ചക്രവർത്തിയായിരിക്കും അദ്ദേഹം........'. മാർ ബസേലിയോസിനെ ഒരു ചക്രവർത്തിയായി കണ്ട്, ആ ഉദാത്തമായ കർമ്മജീവിതത്തിന്റെ പങ്കാളികളാക്കുന്നു ജോയൻ.

മലങ്കരയുടെ വലിയ ബസേലിയോസ് വായനക്കാരുടെ മുമ്പിൽ എത്തിച്ചിരിക്കുന്നതു അമേരിക്കയിലെ ബേസിൽ പബ്ളിക്കേഷൻസാണ്. ഗ്രന്ഥകാരനും വാഗ്മിയുമായ ഫാ. പി. എസ്. സാമുവേലിന്റെ നേതൃത്വത്തിൽ ന്യൂയോർക്ക് കേന്ദ്രമാക്കി ആരംഭിച്ച ഈ പ്രസിദ്ധീകരണ സ്ഥാപനത്തിന്റെ ആദ്യപുസ്തകംകൂടിയാണിത്.

മലങ്കരയുടെ വലിയ ബസേലിയോസ്
വില 15 രൂപ.
M. G. O. C. S. M. ബുക്കുഷോപ്പ്
ഓർത്തഡോക്സ് സ്ററുഡൻറ് സെൻറർ
കോട്ടയം—686 001

പാറകലീത്ത എന്നു പറയുമ്പോറ മേൽപറഞ്ഞ മൂ
ന്ന് ആശയങ്ങളും ഉറക്കൊള്ളുന്നു,

2. ഉപദേഷ്ടാവ്: പരിശുദ്ധാത്മാവ്
സ്വയം സംസാരിക്കാതെ കർത്താവിൽനിന്ന് കേറ
ക്കുന്നത് സംസാരിക്കയും, വരുവാനുള്ളത് അറി
യിക്കയും ചെയ്യുന്ന ഉപദേഷ്ടാവാണ് (യോഹ.
14:16; 16:13). അവൻെറ ഉപദേശം ഭോഷ്കല്ല.
'ഞാൻ നിന്നെ ഉപദേശിച്ച് നടക്കേണ്ടുന്ന വഴി നി
നക്കു കാണിച്ചുതരും. ഞാൻ നിൻെറമേൽ ദൃഷ്ടി
വെച്ച് നിനക്ക് ആലോചന പറഞ്ഞുതരും' (സങ്കീ.
32:8) എന്നുള്ളത് പരിശുദ്ധാത്മാവിൻെറ പ്ര
വർത്തനമായി വിചാരിക്കാം. യേശുവിൻെറ ജന
നം, മരണം, പുനരുത്ഥാനം എന്നിവയിൽ ശ്രദ്ധ
കേന്ദ്രീകരിച്ചുകൊണ്ട്, മഹത്വരാജാവായി
വീണ്ടും എഴുന്നെള്ളുന്ന കർത്താവിനുവേണ്ടി ജന
ത്തെ ഒരുക്കുവാൻ പാപത്തെക്കുറിച്ചും, നീതിയെ
ക്കുറിച്ചും ന്യായവിധിയെക്കുറിച്ചും ബോദ്ധ്യം
വരുത്തുക എന്നതാണ് അവൻ ചെയ്തുകൊണ്ടിരി
ക്കുന്നത് (യോഹ. 16:7–11).

3. വഴികാട്ടി: സത്യമായ ക്രിസ്തുവിങ്ക
ലേക്ക് സത്യതല്പരരായവരെ വഴിനടത്തുന്നവനാ
ണ് പരിശുദ്ധാത്മാവ് (യോഹ. 16:13). 'നി
ങ്ങറ വലത്തോട്ടോ ഇടത്തോട്ടോ തിരിയുമ്പോറ
വഴി ഇതാകുന്നു, ഇതിൽ നടന്നുകൊറവിൻ എ
ന്നൊരു വാക്ക് പിറകിൽനിന്നു കേറക്കും' (യെശ.
30:21) എന്ന പ്രവാചകവാക്യം പരിശുദ്ധാത്മ
നടത്തിപ്പിനെ കുറിക്കുന്നു. ഏതു ഭാഷയ്ക്കും
ഗോത്രത്തിനും ഇന്നു വേദപുസ്തകം സുലഭമായി
രിക്കുന്നതിനാൽ അതിലടങ്ങിയിരിക്കുന്ന ദൈവിക
സത്യങ്ങളെ സഭയിൽകൂടി പ്രകാശിപ്പിച്ചാണ് അ
വൻ വിശ്വാസികളെ വഴിനടത്തുന്നത്.

4. സത്യത്തിൻെറ ആത്മാവ്: 'എൻെറ പി
താവിൻെറ അടുക്കൽനിന്ന് നിങ്ങറക്കയെപ്പാനുള്ള
കാര്യസ്ഥനായി പിതാവിൻെറ അടുക്കൽനിന്ന്
പുറപ്പെടുന്ന സത്യാത്മാവ് വരുമ്പോറ അവൻ
എന്നെക്കുറിച്ചു സാക്ഷ്യം പറയും' (യോഹ.
15:26) എന്ന് കർത്താവ് അരുളിച്ചെയ്യുന്നു.
'സത്യത്തിൻെറ ആത്മാവ് വരുമ്പോഴോ അവൻ
നിങ്ങളെ സകല സത്യത്തിലും വഴിനടത്തും' എന്നു
പറഞ്ഞിട്ടുള്ളത് ഒരിക്കൽകൂടി ശ്രദ്ധിക്കുക.

## പരിശുദ്ധാത്മാവ് നമ്മിൽ വസിക്കുന്നു

പരിശുദ്ധാത്മാവ് നമ്മിൽ വസിക്കുന്നു
എന്ന ഉറപ്പ് വിശ്വാസികറക്കത്യന്താപേക്ഷിതമാ
ണ്. നാം നിത്യജീവൻെറ അവകാശികളായിത്തീ
രാൻ വി. മാമോദീസായിലൂടെയുള്ള വീണ്ടും ജനന
വും, പരിശുദ്ധാത്മാവാകുന്ന അഭിഷേകത്തി
ൻെറ, നവീകരണവും കൂടിയേ തീരൂ (തീത്തോ.
3:6–7). 'അഭിഷേകം' എന്നത് പരിശുദ്ധാത്മാ
വിനു നൽകിയിരിക്കുന്ന മറ്റൊരു വിശേഷണമാ
യി 1 യോഹ. 2:27–ൽ വായിക്കുന്നു. നമ്മുടെ

ശരീരമാണ് പരിശുദ്ധാത്മാവിൻെറ മന്ദിരം
എന്നതിനാൽ മൂറോനഭിഷേകത്താൽ മുദ്രണംചെയ്യ
പ്പെടുന്ന ശരീരംകൊണ്ട് ദൈവത്തെ മഹത്വപ്പെടു
ത്തേണം (1 കൊരി. 6:19–20). നമുക്ക് 'നല്ക
പ്പെട്ട' പരിശുദ്ധാത്മാവിനാൽ ദൈവത്തിൻെറ
സ്നേഹം നമ്മുടെ ഹൃദയങ്ങളിൽ പകർന്നിരിക്കു
ന്നു (റോമ. 5:5). അവനാൽ പ്രാപിച്ച അഭിഷേ
കം നിങ്ങളിൽ വസിക്കുന്നു എന്നും രേഖപ്പെടു
ത്തിയിട്ടുണ്ട്.

## ആത്മാവിൽ വസിക്കുക, ഫലം പുറപ്പെടുവിക്കുക

നമ്മിൽ വസിക്കുന്ന പരിശുദ്ധാത്മാവി
ൻെറ ഉപദേശം കൈക്കൊണ്ട് പൂർണ്ണമായും അവനെ
അനുസരിക്കുമ്പോറ, നാം പരിശുദ്ധാത്മാവിൽ
വസിച്ച് പരിശുദ്ധാത്മ നിറവു പ്രാപിക്കും.
അതിന് വ്യക്തിപരമായ സമർപ്പണവും ഒരുക്ക
വും ആവശ്യമായിരിക്കുന്നു. പെന്തിക്കോസ്തിക്കു
മുമ്പുള്ള പത്തുദിവസക്കാലവും പെന്തിക്കോസ്തി
ദിവസവും ശക്തി പുതുക്കുന്നതിനായി നാം
പ്രാർത്ഥിക്കുന്നത് അതിനായിട്ടാണ്. 'ദാഹിക്കു
ന്നവൻ എല്ലാം എൻെറ അടുക്കൽ വന്നു കുടിക്കട്ടെ.
എന്നിൽ വിശ്വസിക്കുന്നവൻെറ ഉള്ളിൽനിന്ന് ജീവ
ജലത്തിൻെറ നദികറ ഒഴുകും' എന്ന് കർത്താവു
പറഞ്ഞത് തന്നിൽ വിശ്വസിക്കുന്നവർക്ക് ലഭിക്കു
ന്ന പരിശുദ്ധാതാമാവിനെക്കുറിച്ചായിരുന്നു
(യോഹ .7:37–33). യെഹ. 47:1–12 വാക്യങ്ങളിൽ

വിചിത്ര വിശേഷങ്ങറ

### വിദ്വാന്മാരുടെ വരവ്

ക്രിസ്മസിനോടനുബന്ധിച്ച് വിദ്വാ
ന്മാരുടെ വരവിൻെറ രംഗം പല അമേരി
ക്കൻ ഭവനങ്ങളിലും പള്ളികളിലും അവതരി
പ്പിക്കാറുണ്ട്. അവയിൽ മിക്കവയിലും ഒന്നു
കിൽ വിദ്വാന്മാർ ഒട്ടകങ്ങളെ നയിച്ചുകൊ
ണ്ടുവരുന്നതോ അല്ലെങ്കിൽ ഒട്ടകപ്പുറത്ത് വരു
ന്നതോ ആയിട്ടാണ് അവതരിപ്പിക്കുന്നത്.
പല ക്രിസ്മസ് ആശംസാ കാർഡുകളിലും
ഈ രീതിയിലാണ് ഈ സംഭവം ചിത്രീകരി
ച്ചിട്ടുമുള്ളത്. പക്ഷെ പുതിയനിയമ
ത്തിൽ ഇതിന് ഉപോൽബലകമായി യാതൊ
രു തെളിവുമില്ല. സാഹചര്യത്തെളിവുവച്ചു
നോക്കിയാൽ അവർ നടന്നുവന്നുവെന്നനുമാ
നിക്കുന്നതാണ് ഏറെ ശരി. ഈ സംഭവ
ത്തിൽ ഒട്ടകങ്ങറ കടന്നുകൂടിയത് പേർഷ്യൻ
പ്രദേശം അത്രമാത്രം ഒട്ടകങ്ങളുമായി ബന്ധ
പ്പെട്ടിരുന്നുവെന്നതിനാലാണെന്ന് വെബ്
ഹാരിസൺ അഭിപ്രായപ്പെടുന്നു.

–Fr. Varghese Kaleekal.



# സെമിനാരി സ്ഥാപകൻെറ ചരമജൂബിലി ആഘോഷങ്ങൾ ഉദ്ഘാടനംചെയ്തു

കോട്ടയം: ഓർത്തഡോക്സ് വൈദിക സെ
മിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ്
മാർ ദീവന്നാസ്യോസ് ഒന്നാമൻ മെത്രാപ്പോലീത്താ
യുടെ 175–ാം ചരമവാർഷികാഘോഷങ്ങളുടെ ഉൽ
ഘാടനം മുൻ തമിഴ്നാട് ഗവർണർ ഡോ. പി.
സി. അലക്സാണ്ടർ നിർവഹിച്ചു. നവംബർ
24–ാം തീയതി പുലിക്കോട്ടിൽതിരുമേനിയുടെ
പാദസ്പർശനത്താൽ പുണ്യമാക്കപ്പെട്ട പഴയസെ
മിനാരിയിലെ മാർ ദീവന്നാസ്യോസ് നഗറിൽ
ചേർന്ന ഉദ്ഘാടന സമ്മേളനത്തിൽ ശ്രേഷ്ഠ
നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറി
ലോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷനായി
രുന്നു.

പഴഞ്ഞി സ്വദേശി പി. യു. തമ്പി വരച്ച സെ
മിനാരി സ്ഥാപകൻെറ ഛായാചിത്രം സെമിനാ
രിയുടെ ആധുനികകാലഘട്ടത്തിലെ ശില്പികളി
ലൊരാളായ ഡോ. ഫീലിപ്പോസ് മാർ തെയോ
ഫിലോസ് മെത്രാപ്പോലീത്താ അനാച്ഛാദനം
ചെയ്തു. പ. കാതോലിക്കാബാവാ തിരുമനസി
ലെ സന്ദേശം ജോസഫ് മാർ പക്കോമിയോസ്
മെത്രാപ്പോലീത്താ വായിച്ചു.

നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറീ
ലോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷപ്രസംഗം
നടത്തി. ദാർശനികനും ചിന്താശീലമുള്ള വ്യക്തി
യും ദൈവികമനുഷ്യനും പ്രാർത്ഥനാനിരതനു

---

ആത്മാവ് കവിഞ്ഞുവരുന്ന അവസ്ഥയെ ചിത്രീ
കരിച്ചിട്ടുണ്ട്. ആദ്യം നരിയാണിയോളം, പിന്നെ
മുട്ടോളം, അരയോളം, ഒടുവിൽ നീന്തിയിട്ടല്ലാതെ
കടപ്പാൻ വഹിയാത്ത ആത്മാവിൻെറ പ്രവാഹം
കൈവന്നു. ആ നദിയിലെ വെള്ളം ചെന്നുചേർന്നി
ടത്തെല്ലാം സകല പ്രാണികളും സമൃദ്ധിയായ ജീ
വൻ അവകാശപ്പെടുത്തി. മാസംതോറും പുതിയ
ഫലം പുറപ്പെടുവിക്കുന്ന വൃക്ഷങ്ങറ നദിക്കിരു
വശവും കാണപ്പെടുകയും ചെയ്തു.

അന്യഭാഷയെന്ന അടയാളത്തോടെയാണ് ആ
ത്മാഭിഷേകം പ്രാപിക്കേണ്ടതെന്ന് ചിന്തിക്കുക
യും, അതിനുവേണ്ടി മററുള്ളവരെ പ്രേരിപ്പിക്കുക
യും ചെയ്യുന്ന ചില വിഭാഗങ്ങളുണ്ട്. അന്യഭാഷ
അടയാളമായിരിക്കുന്നത് വിശ്വാസികറക്കല്ല, അ
വിശ്വാസികറക്കത്രേ (1 കൊരി. 14:22). മാത്ര
മല്ല, ഒരു സമൂഹമായി കൂടിയിരിക്കുമ്പോറ സഭ
ഒക്കെയും അന്യഭാഷ സംസാരിക്കുന്നപക്ഷം ഭ്രാ
ന്തന്മാരെന്ന് അവിശ്വാസികറ പോലും പറയും
(1 കൊരി. 14:23). ആകയാൽ അവിശ്വാസികളു
ടെ അടയാളത്തിന് അന്യഭാഷ സംസാരിക്കൽ
നിർബന്ധിതമെങ്കിൽ, സമൂഹത്തിൽ രണ്ടുപേരോ
ഏറിയാൽ മൂന്നുപേരോ സംസാരിക്കുവാനും അ
തിൽതന്നെ ഒരു സമയം ഒരാറ മാത്രമെ സംസാരി
ക്കാൻ പാടുള്ളൂ എന്നും, എല്ലാപേർക്കും മനസി
ലാകുന്നതിന് മറെറാരാറ വ്യാഖ്യാനിക്കേണ്ടതു
ണ്ടെന്നും വ്യാഖ്യാനി ഇല്ലെന്നുവരികിൽ അന്യഭാഷ
ക്കാരൻ മിണ്ടാതെ ഹൃദയത്തിൽ തന്നോടും ദൈവ
ത്തോടും സംസാരിക്കുവാനും വി. പൗലോസ്
കർശനമായി നിർദ്ദേശിച്ചിട്ടുണ്ട് (1 കൊരി
14:27, 28). കാണാതെ വിശ്വസിച്ച് ഭാഗ്യപദവി
കാംക്ഷിക്കുന്ന വിശ്വാസികറക്ക് അടയാളങ്ങളു

ടെ ആവശ്യമില്ല. കൂടാതെ നമ്മുടെ ദൈവം ഇളക്ക
പ്പെരുക്കങ്ങളുടെയോ കലക്കത്തിൻെറയോ ദൈവമ
ല്ല, സമാധാനത്തിൻെറ ദൈവമത്രെ (1 കൊരി.
14:33). ഏലിയാ പ്രവാചൻ കൊടുങ്കാററിലോ,
ഭൂകമ്പത്തിലോ, തീയിലോ യഹോവ ഉണ്ടാകുമെ
ന്നു കരുതിയെങ്കിലും അവനെ കണ്ടില്ല. അതിനു
ശേഷം ഒരു മൃദുസ്വരം ഉണ്ടായി. അതായിരുന്നു
യഹോവയുടെ ശബ്ദം (1 രാജാ. 19:11–12).

വിശ്വാസികളിൽ അനേകർ ഇന്ന് തങ്ങളുടെ
തെററായ ജീവിതംമൂലം സ്വയം സമർപ്പിക്കുകയോ,
ആത്മശക്തി പുതുക്കുകയോ ചെയ്യുന്നില്ല. മദ്യ
പാനം, വെറിക്കൂത്ത്, മ്ളേഛത തുടങ്ങിയ ലോക
ത്തിൻെറ കാറേററ് ആത്മീകജീവിതമാകുന്ന
വൃക്ഷം മുരടിക്കുകയും, പരിശുദ്ധാത്മാവി
ൻെറ പ്രവാഹം തടസപ്പെട്ട് നല്ല ഫലം നൽകാതിരി
ക്കയുമാണ്. ആയതുകൊണ്ട് സമർപ്പണബോധ
ത്തോടെ സത്യകുമ്പസാരം നടത്തി വിശുദ്ധ
കുർബാനാനുഭവത്തിൽ പങ്കാളികളായി സ്നേഹ
പ്രവൃത്തികറ ചെയ്ത് പരിശുദ്ധാത്മ നിറവു
ള്ളവരായി ജീവിതവിശുദ്ധിയാൽ നമുക്ക് ദൈവ
ത്തെ മഹത്വപ്പെടുത്താം. അവൻ വിശ്വാസസ്ഥിര
തയുള്ള വ്യക്തികളിൽ കവിഞ്ഞൊഴുകുമ്പോറ
ഗലാ. 5:22–23 വാക്യങ്ങളിൽ പ്രതിപാദിച്ചിട്ടുള്ള
സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ,
ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത,
ഇന്ദ്രിയജയം എന്നീ ഫലങ്ങറ പുറപ്പെടുന്നതാ
ണ്. 'അങ്ങനെ മനുഷ്യർ നിങ്ങളുടെ നല്ല പ്രവൃ
ത്തികളെ കണ്ടിട്ട് സ്വർഗ്ഗസ്ഥനായ നിങ്ങളുടെ
പിതാവിനെ മഹത്വപ്പെടുത്തേണ്ടതിന് നിങ്ങളുടെ
വെളിച്ചം അവരുടെ മുമ്പിൽ പ്രകാശിക്കട്ടെ'
(മത്താ. 5:16)

മായിട്ടാണ് പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനി
യെ ഞാൻ ദർശിക്കുന്നതെന്ന് അദ്ദേഹം പറഞ്ഞു.
പ. തിരുമേനിയുടെ പ്രാർത്ഥനാനിരതമായ ജീ
വിതം പിൻപററുവാൻ മെത്രാപ്പോലീത്താ ആഹ്വാ
നം ചെയ്തു.

ഡോ. പി. സി. അലക്സാണ്ടർ ഒരുവർഷം
നീണ്ടുനിൽക്കുന്ന ചരമവാർഷികാഘോഷങ്ങളുടെ
ഉദ്ഘാടനം നിർവഹിച്ചു. 'ഒഴിഞ്ഞ മടിശീലയും
നിറഞ്ഞ ആശയങ്ങളുമായി കുന്നംകുളത്തുനിന്നും
കോട്ടയത്തെത്തി പഴയസെമിനാരിക്കും ഇംഗ്ലീഷ്
വിദ്യാഭ്യാസത്തിനും തുടക്കംകുറിച്ച പുലിക്കോ
ട്ടിൽ മെത്രാപ്പോലീത്താ സഭയുടെ അഭിമാനസ്തംഭ
മാണെന്ന്'' ഡോ. പി. സി. അലക്സാണ്ടർ പ്ര
സ്താവിച്ചു. വലിയ കാര്യങ്ങൾ സ്വപ്നം കാണു
ന്നതിന്, ചിന്തിക്കുന്നതിന്, ആവിഷ്ക്കരിച്ചു നട
പ്പാക്കുന്നതിന് കഴിവും ആത്മധൈര്യവുമുള്ള വ്യ
ക്തിയായിരുന്നു പുലിക്കോട്ടിൽ ഒന്നാമൻ തിരു
മേനി. പ്രാർത്ഥനയിലുള്ള ഉറച്ച വിശ്വാസമായി
രുന്നു ആ പിതാവിന്റെ കൈമുതൽ. ദൈവത്തിന്
അസാദ്ധ്യമായത് ഒന്നുമില്ല എന്നതാണ് പ്രാർ
ത്ഥനയുടെ അടിസ്ഥാനം. പ്രാർത്ഥനകൊണ്ട്
വലിയ കാര്യങ്ങൾ സാധിക്കും എന്നതിന്റെ പ്ര
ത്യക്ഷോദാഹരണമാണ് ഈ സെമിനാരി. നസ്രാ
ണി സമുദായത്തിന്റെ ആധുനിക കാലചരിത്രം
ഈ സെമിനാരിയുടെ ചരിത്രമാണ്. മലങ്കരസഭാ
ജനങ്ങളെ ഒന്നായി കാണുവാനുള്ള മനോഭാവവും
ദർശനവും അദ്ദേഹത്തിനുണ്ടായിരുന്നു' അദ്ദേ
ഹം പറഞ്ഞു.

ദേശീയ ക്രൈസ്തവ സഭയെന്ന നിലയിൽ ദേ
ശീയധാരയിൽ ഇഴുകിച്ചേരുവാനും മതസൗഹാർദ്ദ
വും സഹവർത്തിത്വവും ഊട്ടിയുറപ്പിക്കുവാനും
ഓർത്തഡോക്സ് സഭ മുന്നിട്ടിറങ്ങണമെന്നും,
ലോകത്തിലെ മററു ക്രൈസ്തവ സഭകൾക്കൊന്നു
മില്ലാത്ത വെല്ലുവിളികളും പ്രയാസങ്ങളും അതി
ജീവിച്ചു മലങ്കരസഭയ്ക്ക് ഇപ്പോൾ സഭാകാര്യ
ങ്ങൾക്കതീതമായി നാടിന്റെ പ്രശ്നങ്ങളോട് പ്ര

ദ്ധിബദ്ധത കാട്ടുവാനുള്ള ബാധ്യതയുണ്ടെന്നും
ഡോ. അലക്സാണ്ടർ സഭാംഗങ്ങളെ ഉത്ബോധി
പ്പിച്ചു.

വൈദിക സെമിനാരി വിദ്യാർത്ഥി ജോസ്
ചെമ്മൺ കാവ്യാഞ്ജലി നടത്തി. ഫാ. ജോസ് പു
ലിക്കോട്ടിൽ, ഡോ. കെ. എം. തരകൻ എന്നിവർ
ആശംസകൾ നേർന്നു സംസാരിച്ചു. സെമിനാരി
ജൂബിലി ആഘോഷങ്ങളോടനുബന്ധിച്ച് പ്രസി
ദ്ധീകരിക്കുന്ന സുവനീറിന്റെ പ്രകാശനം മിസ
സ് അക്കാമ്മ അലക്സാണ്ടർക്കും, സെമിനാരിയു
ടെ ആഭിമുഖ്യത്തിൽ പ്രസിദ്ധീകരിക്കുന്ന പുതി
യനിയമ പുസ്തകങ്ങളുടെ വ്യാഖ്യാനഗ്രന്ഥ പ
രമ്പരയായ തിരുവചനഭാഷ്യം ഗ്രന്ഥങ്ങളുടെ
പൂർണ്ണപ്രകാശനം ഡോ. പി. സി. അലക്സാ
ണ്ടർക്കും കോപ്പി നൽകി അഭി. മാത്യൂസ് മാർ കൂ
റീലോസ് മെത്രാപ്പോലീത്താ നിർവഹിച്ചു.

സെമിനാരിയുടെ വികസനപ്രവർത്തനങ്ങൾ
ക്കും ജൂബിലി സ്മാരക ബിൽഡിംഗ് കോംപ്ള
ക്സിനുംവേണ്ടിയുള്ള സെമിനാരി ജൂബിലി കൂ
പ്പൺ വില്പനയുടെ ഉദ്ഘാടനം സഭാ ട്രസ്ററി
പി. സി. ഏബ്രഹാമിന് പ്രഥമ കൂപ്പൺ നൽകി
കൂറീലോസ് തിരുമേനി നിർവഹിച്ചു. കൗൺസ
ലിംഗ് പരിശീലനപദ്ധതിയുടെ ഉദ്ഘാടനവും
സെമിനാരി പൂർവ്വവിദ്യാർത്ഥി സംഘടന പ്രസി
ദ്ധീകരിക്കുന്ന ആരാധനാഗീത കാസററുകളുടെ
പ്രകാശനവും അദ്ദേഹം നിർവഹിച്ചു. പൂർവ്വ
വിദ്യാർത്ഥി സംഘടനയുടെ പ്രതിമാസ സമ്മേ
ളനം ഗീവർഗീസ് മാർ ദീയസ്ക്കോറോസ് മെത്രാ
പ്പോലീത്തായും എം. ജി. ഡി. എം. ആർക്കൈ
വ്സ് ഹാൾ തോമസ് മാർ അത്താനാസ്യോസ് മെ
ത്രാപ്പോലീത്തായും ഉദ്ഘാടനം ചെയ്തു. പുലി
ക്കോട്ടിൽ ഒന്നാമൻ തിരുമേനിയുടെ ചരമജൂബിലി
യോടനുബന്ധിച്ച് ആരംഭിക്കുന്ന സാമൂഹ്യ പ്ര
വർത്തനങ്ങളുടെ ഉദ്ഘാടനം അഭി. മാത്യൂസ് മാർ
ബർന്നബാസ് മെത്രാപ്പോലീത്താ നിർവഹിച്ചു.
സെമിനാരി കൊയർ സെമിനാരി മംഗളഗാനം ആല

## സുഭാഷിതങ്ങൾ

ഒരു മനുഷ്യനെയും അവൻ മരിക്കും മുമ്പെ സൗഭാഗ്യവാൻ എന്നു വിളിക്കരുത്. എന്തെന്നാൽ
മരണംവരെ ഒരു മനുഷ്യൻ യഥാർത്ഥമായി ആരാണെന്ന് അറിയുന്നില്ല. ദൈവഭക്തനു കൊടു
ക്കുക, എന്നാൽ പാപിയെ സഹായിക്കരുത്. സമൃദ്ധിയുടെ കാലത്ത് ക്ഷാമത്തിന്റെ കാലം ഓർ
ക്കുക. സമ്പത്തിന്റെ ദിവസങ്ങളിൽ ദാരിദ്ര്യവും ആവശ്യം. ഒരു മനുഷ്യന്റെ വസ്ത്രം, അവൻ ചി
രിക്കുന്നവിധം, അവന്റെ നടപ്പ്, ഇവ അവന്റെ സ്വഭാവം വെളിപ്പെടുത്തുന്നു. പകവെച്ചു പുലർ
ത്തുന്നതിനെക്കാൾ എത്രയോ നല്ലതാണ് പരാതിപ്പെടുന്നത്. ഏററുപറച്ചിൽ ഒരു മനുഷ്യനെ അപമാ
നത്തിൽനിന്നും രക്ഷിക്കുന്നു. ഭക്തരുടെ സന്താനങ്ങൾ ധാരാളം ശാഖകൾ പുറപ്പെടുവിക്കുക
യില്ല. നിന്റെ സൽപ്പേരിനെപ്പററി കരുതിക്കൊൾക, എന്തെന്നാൽ അതു നിന്നെ അതിജീവിക്കും.
കർത്താവ് ഔഷധങ്ങൾ ഭൂമിയിൽനിന്ന് ഉല്പാദിപ്പിച്ചിരിക്കുന്നു. വിവേകമുള്ള മനുഷ്യൻ അവ
യെ നിന്ദിക്കുകയില്ല.

ഫാ. മാത്യു വർഗീസ്, പ്രകാശഗിരി.



പിച്ചു. വൈസ്പ്രിൻസിപ്പൽ ഫാ. ററി.ജെ.
ജോഷ്വാ സ്വാഗതവും, ഫാ. ഓ. തോമസ് ന
ന്ദിയും പറഞ്ഞു.

നവംബർ 23–ാം തീയതി ഉച്ചയ്ക്കുശേഷം
ചരമജൂബിലിയോടനുബന്ധിച്ച് ഒരു സിമ്പോ
സിയം നടന്നു. നിയുക്ത കാതോലിക്കാ മാത്യൂ
സ് മാർ കൂറീലോസിന്റെ അദ്ധ്യക്ഷതയിൽ
പേർന്ന യോഗത്തിൽ ഡോ. പീലിപ്പോസ് മാർ തെ
യോഫിലോസ് തിരുമേനി മോഡറേററായിരുന്നു.
ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്ത
ഫാ. ജോസഫ് ചീരൻ, ഡോ. സാമുവേൽ ചന്ദ
നപ്പള്ളി എന്നിവർ പ്രഭാഷണങ്ങൾ നടത്തി.

കേരളത്തിൽ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന് അ
ടിസ്ഥാനമിടുവാൻ വൈദികസെമിനാരി സ്ഥാ
പിച്ചതിലൂടെ മലങ്കര ഓർത്തഡോക്സ് സഭയുടെ
പെരുമയെ ആഗോളതലത്തിലുയർത്തിയ പുലി
ക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാ
പ്പോലീത്താ വലിയ ക്രാന്തദർശിയായിരുന്നുവെന്ന്
കണ്ടനാട് ഭദ്രാസന മെത്രാപ്പോലീത്താ ജോസഫ്
മാർ പക്കോമിയോസ് പ്രസ്താവിച്ചു. പുലി
ക്കോട്ടിൽ തിരുമേനി ഒരു ചരിത്രപുരുഷൻ എന്ന
വിഷയത്തെ ആസ്പദമാക്കി പ്രഭാഷണം നടത്തുക
യായിരുന്നു അദ്ദേഹം. സഭയെ പ്രതിസന്ധി
കളിലും പ്രയാസഘട്ടങ്ങളിലും പുരോഗതിയിലേ
ക്കു നയിച്ച പുണ്യശ്ലോകനായിരുന്നു പുലിക്കോ
ട്ടിൽ മെത്രാപ്പോലീത്തയെന്ന് അദ്ദേഹം പറഞ്ഞു.

മലങ്കരസഭയിലെ കുടുംബവാഴ്ചസമ്പ്രദായ
ത്തിനെതിരെ പ്രവർത്തിക്കുകയും, താൻ കാലംചെ
യ്യുമ്പോൾ തന്നെ കിടത്തിത്തന്നെ കബറടക്കം ചെയ്യ
ണമെന്ന് മുൻകൂട്ടി കല്പിക്കയും, ബ്രിട്ടീഷ്
റസിഡണ്ടും സെമിനാരി സ്ഥാപനത്തിന്
മുൻകൈ എടുത്ത് സഹായിച്ച വ്യക്തിയുമായ
കേണൽ മൺട്രോ ഒരു ആംഗ്ലിക്കൻ സഭാംഗത്തെ സെ
മിനാരിയിൽ താമസിപ്പിച്ച് പഠിപ്പിക്കുവാൻ അയ
യ്ക്കാം എന്നു പറഞ്ഞപ്പോൾ അതു സാദ്ധ്യമല്ല
എന്ന് സധൈര്യം മുഖത്തുനോക്കി പറയുകയും
ചെയ്ത പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാ
സ്യോസ് മെത്രാപ്പോലീത്താ വിപ്ളവകാരിയും
ആത്മാഭിമാനിയും ആയിരുന്നു എന്ന് പുലി
ക്കോട്ടിൽ തിരുമേനി—വ്യക്തിയും സംഭാവനക
ളും എന്ന വിഷയത്തെ ആസ്പദമാക്കി പ്രബന്ധം
അവതരിപ്പിച്ച ആലുവാ യു. സി. കോളജ് പ്രൊ
ഫസർ ഫാ. ജോസഫ് ചീരൻ പ്രസ്താവിച്ചു.

ശ്രീനാരായണഗുരുവിനെപ്പോലെയും സഹോ
ദരൻ അയ്യപ്പനെപ്പോലെയും കേരള സംസ്ക്കാരധാര
യിൽ കത്തിജ്വലിച്ചുനിന്ന ഒരു സാമൂഹ്യ പരി
ഷ്ക്കർത്താവും പുണ്യപുരുഷനും പ്രാർത്ഥനാ
മനുഷ്യനും ക്രാന്തദർശിയും ദാർശനികനുമാണ്
പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനി എന്ന് പുലി
ക്കോട്ടിൽ തിരുമേനി—സഭാപരിപാലകൻ എന്ന വി
ഷയത്തെ ആസ്പദമാക്കി പ്രഭാഷണം ചെയ്ത പ
ത്തനംതിട്ട കാതോലിക്കേററ് കോളജ് മലയാളം വി
ഭാഗം അദ്ധ്യക്ഷനും സഭാചരിത്രഗവേഷകനു
മായ ഡോ. സാമുവൽ ചന്ദനപ്പള്ളി പ്രസ്താ
വിച്ചു.

കേരളത്തിലാദ്യമായി കോട്ടയത്ത് പഴയസെമി
നാരിയിൽ ഇംഗ്ലീഷ് വിദ്യാഭ്യാസം ആരംഭിക്കു
ന്നതിനും മലയാളത്തിലേക്ക് വി. ബൈബിളിലെ
നാലു സുവിശേഷങ്ങൾ തർജ്ജമ ചെയ്യുന്നതിനും
നേതൃത്വം കൊടുക്കുകവഴി പുലിക്കോട്ടിൽ തിരു
മേനി മലയാളസാഹിത്യത്തിന് വിലപ്പെട്ട സംഭാ
വനകൾ നൽകി എന്നും അദ്ദേഹം പറഞ്ഞു.

പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനി മലങ്കര
സഭയ്ക്ക് നൽകിയ സംഭാവനകളെക്കുറിച്ചുമാത്രം
പഠനഗവേഷണങ്ങൾ നടത്താതെ അദ്ദേഹം മലയാ
ളസാഹിത്യത്തിനും സാംസ്കാരികോദ്ഗ്രഥന
ത്തിനും നൽകിയ സംഭാവനകളെക്കുറിച്ചകൂടി പഠ
നഗവേഷണങ്ങൾ നടത്തണം എന്നും ഈ ജൂബിലി
വർഷം അദ്ദേഹത്തെക്കുറിച്ചുള്ള നിരവധി പഠന
ഗവേഷണഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുവാൻ
ഉള്ള ശ്രമം ഉണ്ടാകണമെന്നും അദ്ദേഹം ഉദ്ബോ
ധിപ്പിച്ചു. ഡോ. ഫീലിപ്പോസ് മാർ തെയോഫി
ലോസ് മെത്രാപ്പോലീത്താ സിമ്പോസിയത്തിന്റെ
മോഡറേററായിരുന്നു. ഡോ. എം. എ. മത്തായി
റമ്പാൻ സ്വാഗതവും ഫാ. സി. സി. ചെറിയാൻ
നന്ദിയും പറഞ്ഞു.

മെത്രാപ്പോലീത്താമാരും വൈദികരുമുൾപ്പെടെ
നിരവധി സഭാംഗങ്ങൾ ചടങ്ങിൽ പങ്കെടുത്തു. അ
ന്നേദിവസം വൈകുന്നേരം, കുന്നംകുളത്തു നിന്ന്
ആഘോഷപൂർവം കൊണ്ടുവന്ന പുലിക്കോട്ടിൽ
ദീവന്ന്യാസ്യോസ് മെത്രാപ്പോലീത്തായുടെ ചരമ
ജൂബിലി പതാക പഴയ സെമിനാരി അങ്കണത്തി
ലെ കൊടിമരത്തിൽ നിയുക്ത കാതോലിക്കാ മാ
ത്യൂസ് മാർ കൂറിലോസ് ഉയർത്തി. പഴയ സെമി
നാരിയിൽ ആഘോഷപൂർവമെത്തിയ ജൂബിലി
പതാകയ്ക്കും പഴഞ്ഞിയിൽനിന്നും കൊണ്ടുവന്ന
പുലിക്കോട്ടിൽ മെത്രാപ്പോലീത്തായുടെ ഛായാ
ചിത്രത്തിനും നേരത്തെ സ്വീകരണം നൽകപ്പെട്ടു.
സന്ധ്യാനമസ്കാരത്തിനു ശേഷം ഗീവർഗീസ്
മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ
അദ്ധ്യക്ഷതയിൽ പൂർവവിദ്യാർത്ഥി സമ്മേള
നവും നടത്തപ്പെട്ടു.

ഉദ്ഘാടനത്തിലും സമാപനത്തിലും ജൂബി
ലി ആഘോഷങ്ങൾ ഒതുക്കിനിർത്താതെ ചരമജൂ
ബിലിയോടനുബന്ധിച്ച് ചില സ്മാരകങ്ങൾ
ഏർപ്പെടുത്തുവാൻ ആഘോഷക്കമ്മററി തീരുമാനി
ച്ചിട്ടുണ്ട്. പഴയസെമിനാരിയിൽ 30 ലക്ഷം
രൂപാ ചെലവിൽ, മൂന്നുനിലയിൽ മാനേജിംഗ്
കമ്മററി ഹാൾ, ഓഡിറേറാറിയം, ലൈബ്രറി എന്നി
വയോടുകൂടിയ ബിൽഡിംഗ് കോംപ്ളക്സ്
പണിയും. ആദ്യം പത്തുലക്ഷം രൂപാ ചെല
വിൽ മാനേജിംങ്കമ്മററി ഹാളായിരിക്കും പണി
കഴിപ്പിക്കുക. പഴയ മാനേജിംങ്ങ് കമ്മററിഹാൾ
സഭാമ്യൂസിയമായി മാററും.

മുളന്തുരുത്തിയിൽ സാമ്പത്തികമായും സാമൂ
ഹികമായും പിന്നോക്കാവസ്ഥയിൽ കഴിയുന്ന
ഒരു ഗ്രാമം ദത്തെടുത്തു സ്ളീബാദാസസമൂഹം,
മിഷൻബോർഡ് എന്നിവയുടെ സഹകരണത്തിൽ
ഉദ്ധാരണപ്രവർത്തനങ്ങൾ നടത്തും. ഇതിന്

# സഭാ വാർത്തകൾ

## മലങ്കരസഭാ പിതാക്കന്മാർ പ്രകാശനം ചെയ്തു

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയെ നയിച്ച 21 ആത്മീയ പിതാക്കന്മാരുടെ പ്രഭാഷണങ്ങൾ, കല്പനകൾ, പ്രസംഗങ്ങൾ, ഇടയലേഖനങ്ങൾ, ഗ്രന്ഥങ്ങൾ, ഡയറിക്കുറിപ്പുകൾ, അന്ത്യകല്പനകൾ, സൂക്തങ്ങൾ എന്നിവ ക്രോഡീകരിച്ച് വിശദമായ ആമുഖപഠനത്തോടെ ഡോ. സാമുവേൽ ചന്ദനപ്പള്ളി പ്രസിദ്ധീകരിച്ച മലങ്കരസഭാ പിതാക്കന്മാർ എന്ന ദൈവശാസ്ത്രചരിത്രഗവേഷണപഠനഗ്രന്ഥത്തിന്റെ പ്രകാശനം പത്തനംതിട്ട കാതോലിക്കേററ് കോളജ് മുൻ പ്രിൻസിപ്പൽ പ്രൊഫ. നൈനാൻ ഏബ്രഹാമിന് ഒരു കോപ്പി നൽകി മലയാള മനോരമ ചീഫ് എഡിററർ കെ. എം. മാത്യു നിർവഹിച്ചു.

''അക്ഷരങ്ങളുടെ അജപാലകൻ'' എന്ന പ്രഖ്യാതി നേടിയ ഡോ. സാമുവേൽ ചന്ദനപ്പള്ളിയുടെ ഒന്നര ദശാബ്ദക്കാലത്തെ അന്വേഷണത്തിന്റെയും നിരീക്ഷണത്തിന്റെയും ചരിത്രപേടകമാണ് മലങ്കരസഭാ പിതാക്കന്മാർ. 1800 മുതൽ 1990 വരെയുള്ള മലങ്കരസഭയുടെ ചരിത്രം ഈ അക്ഷരഖനിയിൽ ഉയിർകൊള്ളുന്നു. പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനി മുതൽ പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനിവരെയുള്ള 21 ആത്മീയപിതാക്കന്മാരെയാണ് 1200-ഓളം പേജുകളുള്ള ഈ ബൃഹത്ഗ്രന്ഥത്തിൽ പഠനവിഷയമാക്കിയിരിക്കുന്നത്. മലങ്കരസഭാ പിതാക്കന്മാരെ ഒരു വിശ്വമാനവസംസ്ക്കാരത്തിന്റെ പ്രതിനിധികളായി അവതരിപ്പിച്ചുകൊണ്ട് കേരളചരിത്രധാരയിലേക്ക് കൊണ്ടുവരാനുള്ള ഒരു ശ്രമം കൂടിയാണ് ഈ കൃതി.

നവംബർ 12-ാം തീയതി കണ്ടത്തിൽ വർഗീസ് മാപ്പിള ഹാളിൽ കൂടിയ സമ്മേളനത്തിൽവച്ചാണ് ഗ്രന്ഥപ്രകാശനം നടന്നത്. മനോരമ പത്രാധിപർ കെ. എം. മാത്യു അദ്ധ്യക്ഷനായിരുന്നു. റവ. ഫാ. ഡോ. ജേക്കബ് കുര്യൻ വിജ്ഞപ്തി പ്രസംഗം നടത്തി. ഡി. സി. കിഴക്കേമുറി, ഡോ. ഗോപി കൊടുങ്ങല്ലൂർ, പ്രൊഫ. നൈനാൻ ഏബ്രഹാം, എം. ററി. പോൾ, ജോൺ ചെറിയാൻ എന്നിവർ ആശംസകൾ നേർന്നുകൊണ്ട് സംസാരിച്ചു. പോൾ മണലിൽ സ്വാഗതവും ഗ്രന്ഥകർത്താവായ ഡോ. സാമുവേൽ ചന്ദനപ്പള്ളി നന്ദിയും പറഞ്ഞു. ഈ പുസ്തകത്തിന്റെ വില 300 രൂപയാണ്.

---

5 ലക്ഷം രൂപാ ചെലവഴിക്കും. ജൂബിലിസ്മാരകമായി ഒരു സൂവനീർ പ്രസിദ്ധീകരിക്കുവാനും പുലിക്കോട്ടിൽ മെത്രാപ്പോലീത്തായുടെ ചരിത്രവും ജൂബിലിയാഘോഷപരിപാടികളും ഉൾപ്പെടുത്തി വീഡിയോ കാസററ് തയ്യാറാക്കുവാനും ഉദ്ദേശമുണ്ട്. ചരമജൂബിലി ആഘോഷങ്ങളുടെ സമാപനം പ. തിരുമേനിയുടെ 176-ാം ചരമവാർഷികത്തോടനുബന്ധിച്ച് അടുത്തവർഷം കുന്നംകുളത്തുവച്ചു നടക്കും.

ജോയ്സ് തോട്ടയ്ക്കാട്

## Annual Conference

The Martha Mariam Samajam of the American Diocese held their annual conference on October 20, 1990 at St. George Orthodox Church S. I. H.G. Dr. Thomas Mar Makarios was the chief celebrant and under his guidance, the meeting was conducted. Many priests and members from various churches in the tri-state area attended this conference. The main theme was ''what are Woman's Hopes for the Near Future in our Church''.

H. G. Mar Makarios and Rev. Fr. Abraham Tharakan talked about the various aspects of a woman's role in our Church. Thirumeni emphasized that Orthodox Keralite ladies hold a unique role in families as well as in church activities. They hold the pivot position of holding their church faith in the family and bringing forth a successful family life. Other members also gave short talks on the subject of women's hopes: Mrs. Rachel Mathai and Mrs. Thankamma Mathai. Mrs. Cicily Sunny, and Miss Jessy K. Mathulla gave beautiful speeches on the various roles of women and issues that women face today, in their point of view.

In the afternoon, 5 discussion groups were conducted by Fr. T. A. Thomas, Fr. Abraham Tharakan, Fr. Jacob Philip, Fr. P. G. Varughese and Fr. Paulose Adai. Durning these discussions, participants exposed their feelings and concerns of the future generation and family life.

At the businees meeting, the general Secretary, Miss Rebecca Mathew, submitted the annual report. The accounts were submitted by the treasurer, Mrs. Thankamma Rajankunju. Also, the members proposed a fund to establish a Martha Mariam Samajam centre in the Metropolitan area.



They proposed to collect 150,000 dollars within the next 3 years.

The following office bearers for 1991 were elected at the meeting.

Rev. Fr. Jacob Philip (Vice-President)
Miss Rebecca Mathew (General Secretary)
Mrs. Alamma Varughese (Joint Secretary)
Mrs. Aleyamma Varughese (Treasurer)
Mrs. Rachel Rajan (Convenor for Martha Mariam Samajam Centre)
His Grace Dr. Thomas Mar Makarios will be the President.

Fr. Jacob Philip expressed gratitude to Fr. T. A. Thomas and the Martha Mariam Samajam members of St. George Church for hosting this annual conference and providing all necessities needed to make it a success.

## 82-ാമതു വാർഷിക കോൺഫ്രൻസ്

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ 82-ാമതു വാർഷിക കോൺഫ്രൻസ് ഡിസംബർ 26 മുതൽ 30 വരെ കോലഞ്ചേരിക്കു സമീപം കടയിരിപ്പിലുള്ള ഇംഗ്ലീഷ്മീഡിയം സ്കൂളിൽവച്ചു നടക്കും. സഭയിലെ അഭിവന്ദ്യ തിരുമേനിമാർ, തിയോളജിക്കൽ സെമിനാരി അദ്ധ്യാപകർ തുടങ്ങിയവർ നേതൃത്വം നൽകുന്ന ഈ കോൺഫ്രൻസിൽ ലണ്ടൻ ഫ്രാൻസിസ്കൻ സമൂഹത്തിൽപ്പെട്ട ബ്രദർ തദ്ദായിയസ് ഇൻഡ്യാ ബൈബിൾ സൊസൈററി ജനറൽ സെക്രട്ടറി ബി. കെ. പ്രമാണിക് തുടങ്ങിയവരും ക്ലാസ് എടുക്കും. സംബന്ധിക്കുവാൻ ആഗ്രഹിക്കുന്നവർ ഡിസംബർ 15-നു മുമ്പായി കോട്ടയം സ്ററുഡൻറ് സെൻററുമായി ബന്ധപ്പെടേണ്ടതാണ്.

## ഫാ. മാത്യു ബേബി

മാവേലിക്കര: പൈനുംവിള പുത്തൻവീട്ടിൽ ഫാ. മാത്യു ബേബി ബി. എ. ബി. ഡി., എം. ററി. എച്ച്. ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിൽ പഴയനിയമവകുപ്പിൽ അദ്ധ്യാപകനായി നിയമിതനായി.

## വി. ഫിലിപ്പ് മാത്യൂസ്

കോട്ടയം: ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ സ്ററുഡൻറ് വൈസ്പ്രസിഡൻറായി വി. ഫിലിപ്പ് മാത്യൂസ് തെരഞ്ഞെടുക്കപ്പെട്ടു. തിരുവനന്തപുരം ഗവൺമെൻറ് ലോ-കോളജ് വിദ്യാർത്ഥിയാണ്. 1988-ൽ അഖില കേരള ബാലജനസഖ്യത്തിന്റെ സംസ്ഥാന വൈസ്പ്രസിഡൻറായിരുന്നു. പരേതനായ വലിയപറമ്പിൽ വി. ജെ. മാത്യൂസ് കത്തനാരുടെ മകനും വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ തിരുവനന്തപുരം സിററി യൂണിററിന്റെ സെക്രട്ടറിയുമാണ് ഫിലിപ്പ് മാത്യൂസ്.

## പെൻഷൻ പദ്ധതി

എം. ജി. എം. ഗോസ്പൽ ചാരിററിയുടെ നാലാം പദ്ധതിയായ മാർ സേവേറിയോസ് പെൻഷൻ പദ്ധതിയുടെ ഉൽഘാടനം കുന്നംകുളം ഭദ്രാസന മെത്രാപ്പോലീത്താ അഭി. പൗലൂസ് മാർമിലിത്തിയോസ് എപ്പിസ്കോപ്പാ നവംബർ 7-ാം തീയതി കുന്നംകുളം സെ. ജോർജ് പള്ളിയിൽ ചേർന്ന സമ്മേളനത്തിൽ വെച്ച് നിർവഹിച്ചു. ചെയർമാൻ ഫാ. ജോർജ് ചീരൻ അദ്ധ്യക്ഷത വഹിച്ചു. സെക്രട്ടറി പി. പി. മാണി സ്വാഗതവും കെ. സി. തമ്പി നന്ദിയും പറഞ്ഞു.

## ഫാ. എം. സി. ജോർജ് കോട്ടയം ഭദ്രാസന സെക്രട്ടറി



കോട്ടയം ഭദ്രാസന സെക്രട്ടറിയായി മീനച്ചിറ റവ. ഫാ. എം. സി. ജോർജിനെ ഇടവക മെത്രാപ്പോലീത്താ ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ചേർന്ന കോട്ടയം ഭദ്രാസന പൊതുയോഗം തെരഞ്ഞെടുത്തു.

## 25 വർഷം പിന്നിട്ടു

''വന്നു കാൺക'' വി. യോഹന്നാൻ 1: 46

നസറേത്തിൽനിന്ന് നന്മ വരുമോ? എന്നു ചോദിച്ച നഥാനയേലിനോട് 'വന്നു കാൺക' എന്നാണ് ഫീലിപ്പോസ് മറുപടി പറഞ്ഞത്.

1965 ഡിസംബർ 6-ന് മലങ്കരസഭയിൽ ഒരു നസറേത്ത് കടമ്പനാട് എന്ന സ്ഥലത്ത് രൂപംകൊണ്ടു. റവ. സിസ്ററർ എലിസബേത്തും പരേതയായ റവ: സിസ്ററർ മറിയാമും ഇംഗ്ളണ്ടിൽ പോയി സന്യാസപരിശീലനം കഴിഞ്ഞ് മടങ്ങിവന്നപ്പോൾ പ: ഔഗേൻ ബാവാ തിരുമനസ്സുകൊണ്ട് കല്പിച്ച് അനുവദിച്ചുതന്ന സ്ഥലത്താണ് ഈ നസറേത്ത് കോൺവെൻറ് സ്ഥിതിചെയ്യുന്നത്. മുമ്പ് 'ഹോറേബ് ദയറാ.'

25 വർഷം പിന്നിട്ട ഈ നസറേത്തിൽ ഇപ്പോൾ 20 സിസ്റ്റേഴ്സ് ഉണ്ട്. നസറേത്തിലെ തിരുക്കുടുംബത്തെ മാതൃകയാക്കി കർത്താവിന്റെ മുന്തിരിത്തോപ്പിലെ വേലക്കാരായി പ്രാർത്ഥനയ്ക്കും അദ്ധ്വാനത്തിനും പ്രാധാന്യം കൊടുത്ത് നസറേത്ത് മാത്തിലെ അംഗങ്ങൾ കർത്താവിനുവേണ്ടി തങ്ങളുടെ ജീവിതത്തെ പ്രതിഷ്ഠിച്ചു ജീവിക്കുന്നു.

ദൈവസ്നേഹത്തിൽ അടിസ്ഥാനമിട്ടു ജീവിക്കുന്ന സിസ്റ്റേഴ്സ് ആശുപത്രികളിലും വിദ്യാഭ്യാസ സ്ഥാപനങ്ങളിലും അടുക്കളയിലും വയലേലകളിലും കൃഷിയിടങ്ങളിലും ജോലിചെയ്ത് കർത്താവിന്റെ വേലയിൽ പങ്കുവഹിക്കുന്നു. ആരും സംരക്ഷിക്കാനില്ലാത്ത നിർദ്ധനരായ വൃദ്ധസ്ത്രീകൾക്കുവേണ്ടി ഒരു വൃദ്ധഭവനവും നസറേത്തിന്റെ ചുമതലയിൽ നടത്തിവരുന്നുണ്ട്.

റവ. സിസ്റ്റർ എലിസബേത്തിന്റെയും റവ. സിസ്റ്റർ മറിയാമിന്റെയും നേതൃത്വത്തിലാണ് ഈ സമൂഹം സ്ഥാപിതമായതും ഇത്രത്തോളം അഭിവൃദ്ധിപ്പെട്ടുവന്നതും.

''കൊയ്ത്ത് വളരെയുണ്ട്, വേലക്കാരോ ചുരുക്കം'' എന്നരുളിച്ചെയ്ത നമ്മുടെ കർത്താവിന്റെ തിരുവചനങ്ങളെ സ്മരിച്ചുകൊണ്ട് തന്റെ മുന്തിരിത്തോട്ടത്തിൽ വേല ചെയ്യുന്നതിനായി സന്യാസജീവിതത്തിൽ തങ്ങളുടെ ശിഷ്ടായുസ് ചെലവഴിക്കുന്നതിന് ആഗ്രഹമുള്ള പെൺകുട്ടികളെ നസറേത്ത് കോൺവെന്റിലേക്ക് സ്നേഹപൂർവം ക്ഷണിക്കുന്നു.

''വന്നു കാൺക'' ഈ സ്ഥാപനത്തിന്റെ വിസിറ്റർ ബിഷപ്പ് അഭിവന്ദ്യ സഖറിയാ മാർ ദീവന്ന്യാസ്യോസ് തിരുമേനിയാണ്.

(കൂടുതൽ വിവരങ്ങൾക്ക് സുപ്പീരിയർ, നസ്രേത്ത് കോൺവന്റ്, കടമ്പനാട്, പത്തനംതിട്ട ഡിസ്ട്രിക്ട് എന്ന മേൽവിലാസത്തിൽ ബന്ധപ്പെടുക.)

## സണ്ടേസ്കൂൾ ശില്പശാല

കുന്നംകുളം ഭദ്രാസന സണ്ടേസ്കൂൾ അദ്ധ്യാപകപരിശീലന ക്ലാസിനോടനുബന്ധിച്ച് ഈ വർഷം ഒരു ശില്പശാല ഓട്ടുപാറ സെ. ജോർജ് പള്ളിയിൽവച്ച് നടത്തുന്നതിന് തീരുമാനിച്ചിരിക്കുന്നു. ഡിസംബർ 28-ാം തീയതി രാവിലെ വി. കുർബാനയ്ക്കുശേഷം പതാക ഉയർത്തും. തുടർന്ന് പ്രവർത്തകയോഗവും ഉച്ചകഴിഞ്ഞ് പരിശീലനക്ലാസിന്റെ ഉത്ഘാടനവും നടത്തും. 29-ാം തീയതി ഇടവക മെത്രാപ്പോലീത്താ പൗലൂസ് മാർ മിലിത്തിയോസ് തിരുമേനി വി. കുർബാന അർപ്പിക്കും. 29, 30 തീയതികളിലായി നാലു ശില്പശാല ക്ലാസുകളാണ് ക്രമീകരിച്ചിരിക്കുന്നത്. ശില്പശാലയിൽ ഓരോ ക്ലാസിലെയും അദ്ധ്യാപകർ പ്രത്യേകം പരിശീലനം ലഭിച്ച റിസോർസ് പേഴ്സൺസിന്റെ നേതൃത്വത്തിൽ വെവ്വേറെ സമ്മേളിച്ച് അതതു ക്ലാസിലെ പാഠപുസ്തകങ്ങൾ സൂക്ഷ്മമമായി അപഗ്രഥിച്ച് ഓരോ പഠനത്തിന്റെയും ലക്ഷ്യങ്ങൾ നിർവചിക്കുകയും ലക്ഷ്യങ്ങൾ നേടാനുള്ള മാർഗ്ഗങ്ങൾ കൂട്ടായ ചർച്ചയിലൂടെ ആവിഷ്ക്കരിക്കുകയും ചെയ്യും. 30-ാം തീയതി ഞായറാഴ്ച പൊതുസമ്മേളനം നടത്തപ്പെടും. പുതുതായി ആവിഷ്ക്കരിച്ചിട്ടുള്ള ഈ സംരംഭത്തിന് ഭദ്രാസന ഡയറക്ടർ സി. വി. ജോബും, ഫാ. ജോസഫ് ചീരനും നേതൃത്വം നൽകും.

## സജന എൽസ കോശി



സണ്ടേസ്കൂൾ സൗത്ത് സോൺ സഹപാഠ്യ മൽസരങ്ങളിൽ സബ് ജൂണിയർ വിഭാഗത്തിൽ പ്രസംഗമൽസരത്തിന് ഒന്നാംസ്ഥാനം നേടിയ സജന എൽസാ കോശി. ചെങ്ങന്നൂർ ഭദ്രാസനത്തിൽ ഉമയാറ്റുകരപള്ളി ഇടവകയിൽപ്പെട്ട തൈമറവുങ്കര സെ. ഗ്രീഗോറിയോസ് സണ്ടേസ്കൂൾ വിദ്യാർത്ഥിനിയാണ് പുന്നയ്ക്കാട്ട് പി. എസ്. കോശിയുടെ മകൾ സജന.

## പ്രതിനിധി സമ്മേളനം

ചെങ്ങന്നൂർ ഭദ്രാസന മർത്തമറിയം സമാജം സെക്രട്ടറിമാരുടെയും പ്രതിനിധികളുടെയും സമ്മേളനവും ബൈബിൾ ക്ലാസും 1990 ഒക്ടോബർ 27-ന് കുരമ്പാല സെ. തോമസ് പള്ളിയിൽവച്ച് അഭി. തോമസ് മാർ അത്താനാസ്യോസ്, മാത്യൂസ് മാർ ബർന്നബാസ് എന്നീ തിരുമേനിമാരുടെ നേതൃത്വത്തിൽ നടത്തപ്പെട്ടു.

രാവിലെ അത്താനാസ്യോസ് തിരുമനസിലെ സാന്നിദ്ധ്യത്തിൽ ഫാ. നൈനാൻ ജോർജ് വി. കുർബാനയെപ്പററി വേദപുസ്തകാധിഷ്ഠിതമായ നമ്മുടെ വിശ്വാസം ഉൾക്കൊള്ളിച്ച് ക്ലാസെടുത്തു.

ഉച്ചകഴിഞ്ഞ് കൂടിയ സമാപന സമ്മേളനത്തിൽ അഭി. മാത്യൂസ് മാർ ബർന്നബാസ് തിരുമേനി അദ്ധ്യക്ഷത വഹിച്ചു. പന്തളം ഡിസ്ട്രിക്ട് സെക്രട്ടറി കെ. പി. ഏലിയാമ്മ സ്വാഗതം ആശംസിച്ചു. ഫാ. റ്റി. ജി. ജോൺ, ശ്രീമതി



മറിയം ജോർജ്, പ്രൊഫ. സൂസി ഏബ്രഹാം എന്നിവർ പ്രസംഗിച്ചു. അഖില മലങ്കര അടിസ്ഥാനത്തിൽ 1989-ൽ നടത്തിയ പരീക്ഷയുടെ സമ്മാനദാനവും സർട്ടിഫിക്കററുകളും തിരുമേനി വിതരണം ചെയ്തു. വികാരി ഫാ. കെ. ജി. ചെറിയാൻ സ്വാഗതവും ഭദ്രാസന സെക്രട്ടറി കുഞ്ഞൂഞ്ഞമ്മ മാമ്മൻ കൃതജ്ഞതയും പറഞ്ഞു.

## തൊഴിലവസര സെമിനാർ

സ്വയം തൊഴിൽ കണ്ടെത്താനും, സഹകരിച്ച് തൊഴിലവസരങ്ങൾ സൃഷ്ടിക്കുവാനും പ്രോൽസാഹനം നൽകുവാനും അവയുടെ വിവിധ വശങ്ങളെ പരാമർശിക്കുന്ന സെമിനാർ പെരുമ്പാവൂർ YMCA ഓഡിറേറാറിയത്തിൽ നവം: 17-ന് നടത്തി. ഓർത്തഡോക്സ് സഭയിലെ തൊഴിലവസര കമ്മററിയാണ് ഇത് സംഘടിപ്പിച്ചത്. കമ്മററി ചെയർമാൻ പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ മോഡറേറററായിരുന്നു. സെമിനാർ ശ്രേഷ്ഠ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറീലോസ് തിരുമേനി ഉദ്ഘാടനം ചെയ്തു. കുന്നത്തുനാട് താലൂക്ക് അടിസ്ഥാനമാക്കിയാണ് ഈ സെമിനാറും അതേ തുടർന്നുള്ള സാമ്പിൾ സർവേയെന്നും, മററു താലൂക്കുകളിലും ഇതുപോലുള്ള സെമിനാറുകളും സർവേയും നടത്തുന്നതാണെന്നും സ്വാഗതപ്രസംഗത്തിൽ കൺവീനർ ഫാ. ജോസഫ് വെണ്ടറപ്പിള്ളി അറിയിച്ചു.

പത്മശ്രീ. പോൾ പോത്തൻ മുഖ്യ പ്രഭാഷണം ചെയ്തു. തൊഴിലില്ലായ്മയും പരിഹാരമാർഗ്ഗങ്ങളും എന്നതിനെക്കുറിച്ച് സഭാസെക്രട്ടറി ശ്രീ. എം. റ്റി. പോളും തനതായും ഗൃഹാന്തരീക്ഷത്തിലും നടത്താവുന്ന മൈക്രോ വ്യവസായങ്ങളെക്കുറിച്ച് സേവന ഇലക്ട്രിക്കൽസ് അപ്ളയൻസസ് കമ്പനി മാനേജിംഗ് ഡയറക്ടർ ശ്രീ. സി. പി. പീലിപ്പോസും പ്രബന്ധങ്ങൾ അവതരിപ്പിച്ചു ചർച്ച നടത്തി. റ്റി. എം. വറുഗീസ് കൃതജ്ഞത പ്രകാശിപ്പിച്ചു.

## സംയുക്ത സമ്മേളനം

മലബാർ ഭദ്രാസനത്തിലെ വൈദികരുടെയും, സുവിശേഷസംഘം പ്രാർത്ഥനായോഗം എന്നിവയുടെയും വാർഷികസമ്മേളനവും ത്രിദിന ക്യാമ്പും 1990 നവമ്പർ 15 മുതൽ കോഴിക്കോട് പുതുപ്പാടി ആശ്രമം & ബാലഭവനത്തിൽവച്ച് നടത്തി.

ദിനംപ്രതി വഷളായിക്കൊണ്ടിരിക്കുന്ന ലോകത്തിലേയും നമ്മുടെ രാജ്യത്തിലേയും പ്രശ്നപരിഹാരത്തിനായി എല്ലാവരും ദൈവത്തിങ്കലേക്ക് മനസ് യഥാർത്ഥമായി ഊന്നണമെന്നും, സുവിശേഷവേലയിലുള്ള നമ്മുടെ അലർജി മാററണമെന്നും ഉൽഘാടനപ്രസംഗത്തിൽ ഇടവകമെത്രാപ്പോലീത്താ അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനി കല്പിച്ചു.

സഭാമിഷൻ ബോർഡ് പ്രസിഡന്റ് അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ പ്രാരംഭ സന്ദേശത്തിൽ 'ആത്മികമായ ദാഹം തീർക്കാൻ സുവിശേഷവേലക്കാർ ഉണർന്ന് പ്രവർത്തിക്കണമെന്നും ടാപ്പും പൈപ്പും ഉണ്ട് എന്നാൽ വെള്ളമില്ലാത്ത സ്ഥിതി കാണുന്നതുപോലെ ആത്മിക ജീവിതത്തിൽ ഉണ്ടാകാതിരിക്കാൻ സുവിശേഷവേലക്കാർ സ്വയം സമർപ്പിക്കുന്നവരാകണമെന്നും കല്പിച്ചു. തുടർന്ന് തിരുമനസുകൊണ്ട് 'പരിശുദ്ധാത്മാവേ വരേണമെ സൃഷ്ടിയെ പുതുതാക്കണമെ' എന്ന അടുത്ത അഖിലലോകസഭാകൗൺസിലിന്റെ ചിന്താവിഷയത്തെക്കുറിച്ച് ക്ളാസ് എടുത്തു. സഭയായി, ഇടവകയായി എങ്ങനെ സുവിശേഷവേല നടത്താം എന്നതിനെക്കുറിച്ച് മിഷൻ ബോർഡ് സെക്രട്ടറി ജി. ജോൺ അച്ചൻ ക്ളാസെടുത്തു. ക്ളാസിനെ തുടർന്ന് ഗ്രൂപ്പു ചർച്ചകൾ നടത്തി.

ഉച്ചകഴിഞ്ഞ് നടന്ന വൈദികരുടെ പ്രത്യേക സമ്മേളനത്തിൽ ഇടവക മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. പുതിയ വൈദിക സെക്രട്ടറിയായി വെരി. റവ. പൗലൂസ് റമ്പാച്ചനെയും യുവജനപ്രസ്ഥാനം വൈസ് പ്രസിഡന്റായി ഫാ. സി.പി. അലക്സാണ്ടറേയും തെരഞ്ഞെടുത്തു. അടുത്ത 3 വർഷത്തേക്ക് സുവിശേഷസംഘം വൈസ് പ്രസിഡന്റായി ഫാ. മാത്യു കോലമലയെ തെരഞ്ഞെടുത്തു.

വൈകുന്നേരം വൈദികരടക്കം സുവിശേഷറാലി നടത്തി. 16-ന് സന്ധ്യാനമസ്ക്കാരത്തിനുശേഷം നടന്ന ധ്യാനപ്രസംഗത്തിന് യാച്ചാരം മാനേജർ ഫാ. കെ. ഐ. ഫിലിപ്പ് നേതൃത്വം നൽകി. 17-ന് വി. കുർബാനക്കും പൊതുസമ്മേളനത്തിനുംശേഷം സുവിശേഷസംഘം വൈസ് പ്രസിഡന്റ് ഫാ. മാത്യു കോലമല നന്ദി പ്രകാശിപ്പിച്ചു.

### പാവനസ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ



രാജുവും കുടുംബവും, ബോംബെ

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഡീ. എം. സി. ചെറിയാൻ

**പാഠം 17**

**സുവിശേഷം**

വിജയിയുടെ പേരും വിലാസവും

പേര്: ഷേമ മാത്യു
വിലാസം: പുതുമന, പുതുപ്പള്ളി
ഭദ്രാസനം: കോട്ടയം
രജി: നമ്പർ. 7393

## പാഠം 17 (മത്തായി 25) ഉത്തരം

1. മണവാളനെ എതിരേല്പാൻ വിളക്കുമെടുത്തുകൊണ്ട് പുറപ്പെട്ട 10 കന്യകമാരുടെ ഉപമ (5:1)
2. വിളക്കും, പാത്രത്തിൽ എണ്ണയും (25:4)
3. മണവാളൻ വരുന്നു. അവനെ എതിരേല്പ്പാൻ പുറപ്പെടുവിൻ. (25:6)
4. വിളക്കു കെട്ടുപോകുന്നതിനാൽ നിങ്ങളുടെ എണ്ണയിൽ കുറെ ഞങ്ങൾക്കു തരുവിൻ. (25:8)
5. ഞങ്ങൾക്കും നിങ്ങൾക്കും പോരാതെവരാം. നിങ്ങൾ വില്ക്കുന്നവരുടെ അടുക്കൽപോയി വാങ്ങുവിൻ. (25:9)
6. ഒരുങ്ങിയിരുന്നവർ (25:10)
7. ബുദ്ധിശൂന്യരായ കന്യകമാർ (25:11)
8. അവസാന നാളിൽ (കർത്താവിന്റെ വരവിന്റെ അവസരം) 25:12
9. നാളും നാഴികയും അറിയായ്കയാൽ (25:13)
10. 5, 2 താലന്തുകൾ ലഭിച്ചവർ (25:21, 23)
11. അല്പത്തിനു വിശ്വസ്തരായവരെ അധികത്തിനു വിചാരകരാക്കുന്ന യജമാനന്റെ സന്തോഷത്തിലേക്ക് ചേർക്കുകയും ചെയ്യുന്നു. (25:21, 23)
12. വിതയ്ക്കാത്തേടത്തുനിന്നു കൊയ്യുകയും വിതറാത്തേടത്തുനിന്ന് ചേർക്കുകയും ചെയ്യുന്ന കഠിന മനുഷ്യൻ. (25:24)
13. ഏററവും പുറത്തുള്ള ഇരുട്ടിന്റെ അനുഭവം (25:30)
14. സകല വിശുദ്ധ ദൂതന്മാർ (25:31)
15. ചെമ്മരിയാടുകൾ (25:34)

**പാഠം 20**

**സുവിശേഷം (വി. മത്തായി 27-28)**

അപേക്ഷാഫോറം

പേര്..........................................
വിലാസം......................................
ഭദ്രാസനം.....................................
രജി. നമ്പർ: ...............

16. വലത്തുഭാഗത്തുള്ളവർ (25:34)
17. ലോകസ്ഥാപനം മുതൽ അവർക്കായി ഒരുക്കിയിരിക്കുന്ന രാജ്യം. (25:34)
18. 1) വിശക്കുന്നവനു ഭക്ഷണം കൊടുക്കുക 2) ദാഹിക്കുന്നവനു കുടിപ്പാൻ കൊടുക്കുക 3) അതിഥിയെ ചേർത്തുകൊള്ളുക 4) നഗ്നരെ ഉടുപ്പിക്കുക 5) രോഗികളെ കാണുക 6) തടവുകാരെ സന്ദർശിക്കുക. (25:35, 36, 40, 45)
19. പിശാചിനും അവന്റെ ദൂതന്മാർക്കുമൊരുക്കിയിരിക്കുന്ന നിത്യാഗ്നി (25:41)
20. നീതിമാന്മാർ (25:46)

## പാഠം 20 (വി. മത്തായി 27, 28)

1. കടന്നുപോകുന്നവരുടെ പ്രവൃത്തിയെന്ത്?
2. യേശുവിൽ വിശ്വസിക്കാൻ പരിഹാസികൾ വച്ച നിബന്ധന.
3. യേശുവിനെ നിന്ദിച്ച് അവസാന കൂട്ടർ
4. യേശുവിന്റെ നിലവിളിയെന്ത്.
5. ക്രൂശിലെ വചനത്തിൽ മത്തായി രേഖപ്പെടുത്തിയ വാക്യം.
6. യേശു അവസാനം കുടിച്ചതെന്ത്.
7. വിശുദ്ധർ ഉയിർത്തെഴുന്നേററ് കല്ലറയിൽ എത്ര ദിവസം പാർത്തു.
8. യേശു ദൈവപുത്രൻ എന്ന് സത്യമായി വിശ്വസിച്ച അവസാന കൂട്ടർ (മരണസമയം)
9. സുവിശേഷത്തിൽ പേരു പറയപ്പെട്ട ധനവാൻ
10. യേശുവിന്റെ കല്ലറയ്ക്ക് എതിരെ ഇരുന്നവർ.
11. യേശു ഉയിർത്ത ദിവസം.



12. യേശുവിന്റെ അവസാന നാളുകളിൽ ഭൂകമ്പം ഉണ്ടായ അവസരം.
13. ദൂതന്റെ രൂപം എന്ത്.
14. ദൂതൻ സ്ത്രീകളോടു പറഞ്ഞ ആദ്യ വാക്ക്.
15. യേശു ഉയിർത്തെഴുന്നേററു എന്ന് ആദ്യം അറിയിച്ചത് ആര്.
16. ഭയത്തോടും മഹാസന്തോഷത്തോടും കല്ലറ വിട്ടവർ.
17. ഉയിർത്ത കർത്താവിന്റെ ആദ്യ വാക്കുകൾ.
18. യേശുവിനെ കാണുവാൻ ശിഷ്യന്മാർ എവിടെ പോകണം.
19. യേശുവിന്റെ അധികാരം വ്യക്തമാക്കിയത് എപ്പോൾ.
20. യേശുവിന്റെ അവസാന വാചകം.

## തീയതി നീട്ടി

യേശുവിന്റെ സഹോദരന്മാരുടെ മാതാവ് ആര്?

പ്രസ്തുത ചോദ്യത്തിന് വളരെ അധികം ആളുകൾ ഉത്തരം അയയ്ക്കുന്നു. സന്തോഷം. എന്നാൽ പലരുടെയും ഉത്തരം ഒററവാക്യത്തിൽ, അല്ല എന്നും മററുമാണ്. നന്നായി പഠനം നടത്തി ഉത്തരം അയയ്ക്കുന്നവരുമുണ്ട്. മാതാവിന്റെ നിത്യ കന്യകാത്വത്തെ ചോദ്യം ചെയ്യുന്ന ചില പഠിപ്പിക്കലിനെതിരായി നാം ജാഗ്രതയായിരിക്കണം. ഏററം നല്ല ഉത്തരത്തിന് പ്രത്യേക സമ്മാനം കൊടുക്കുന്നതാണ്. ഒററ വാക്യത്തിലുള്ള ഉത്തരമേ മത്സരത്തിന് പര്യാപ്തമാകയുള്ളല്ലോ. കൂടുതൽ ആളുകൾക്ക് പ്രയോജനപ്പെടുവാനായി ഉത്തരം വേദാനുസരണമായി തെളിയിക്കുവാൻ കുറെ സമയംകൂടി അനുവദിക്കുന്നു. നിങ്ങളുടെ ഉത്തരം 1991 ഫെബ്രു. 20–നു മുമ്പായി Dr. M. C. Cherian, Orthodox Student Centre, Trivandrum–695 001 എന്ന വിലാസത്തിൽ അയയ്ക്കുക.

### പാഠം 17

## വിജയികളുടെ പേരും വിലാസവും

1. ഷേമാ മാത്യു, പുതുപ്പള്ളി
2. ഓമന ഈശോ, പാമ്പാടി
3. സോമി എലിസബേത്ത് ജോർജ്, കടപ്ര
4. ലാലി വൽസൻ, താന
5. പി. വി. അച്ചാമ്മ, മഞ്ഞപ്ര
6. സാബു ജോർജ്, കടമ്മനിട്ട
7. പി. സി. ചെറിയാൻ, കോയിപ്രം
8. സാലി മോൾ ഏ. എസ്. മണ്ണാറക്കുളഞ്ഞി
9. കെ. എം. തോമസ്, മദ്രാസ്
10. ഷേർളി മാത്യു, പാലിയേക്കര
11. എലിസബേത്ത് സൈമൺ, തലശ്ശേരി
12. സൂസൻ ജോർജ്, ചെങ്ങമനാട്
13. മോളമ്മ കെ. കൊററവള്ളി
14. ജോർജ് മുതലാളി, കൊച്ചി
15. ഏലിയാമ്മ പൗലോസ്, ചെല്ലക്കോട്
16. ലിജി അലക്സാണ്ടർ, കടപ്ര
17. റെനി സൂസൻ പോൾ, ചെറുകോൽ
18. മറിയാമ്മ പുന്നൂസ്, നെററിത്തൊഴു
19. തോമസ് വറുഗീസ്, കൊടുമൺ
20. ജിജി കോശി, കിരങ്ങേൽ
21. ചിന്നമ്മ ജോൺ, ഉളനാട്
22. പൊന്നമ്മ തോമസ്, അഹമ്മദബാദ്
23. പൊന്നമ്മ മാത്യൂസ്, പുൽപ്പള്ളി
24. പി. ററി. കുര്യൻ, പാററ്നാ
25. ബിനു ജി. സ്കറിയാ, ദാദാർ
26. എം. വി. വറുഗീസ്, ആങ്ങമൂഴി
27. മോനമ്മ വറുഗീസ്, ആങ്ങമൂഴി
28. തങ്കമ്മ സഖറിയാ, ആറാട്ടുപുഴ
29. കോശി മത്തായി, നന്ദിനി
30. സിനി ജോൺ, ഉള്ളന്നൂർ
31. റീനാ ശമുവേൽ, ചെങ്ങമനാട്
32. ഡോ. ഏലിയാമ്മ ഐസക്, പുത്തൂർ
33. റേച്ചൽ ചാക്കോ, ആനിക്കാട്
34. റെജി ജോർജ്, കോന്നി
35. വൽസമ്മ പീലിപ്പോസ്, നെററിത്തൊഴു
36. ഐശര്യാ തോമസ്, ചക്കുപള്ളം
37. വിജി വില്യം, കുന്നംകുളം
38. മറിയാമ്മ അലക്സ്, കവിയൂർ
39. വറുഗീസ് ഏബ്രഹാം, പാതിക്കാട്
40. സുജ ജോർജ്, നാരങ്ങാനം
41. പ്രീതി സാം, നെല്ലിപ്പള്ളി
42. ബേബി തോമസ്, കൊററമ്പള്ളി
43. റേച്ചൽ കുറിയാക്കോസ്, കുമിളി
44. എം. സി. ജോർജ്, അന്ധേരി
45. ഏലിയാമ്മ വറുഗീസ്, വാഴൂർ
46. അച്ചാമ്മ പീററർ, വാഴൂർ
47. മാത്യു വറുഗീസ്, സീതത്തോട്
48. ബെൻസി മാത്യു, തേവലക്കര
49. കുഞ്ഞൂഞ്ഞമ്മ കുറിയാക്കോസ്, വാഴൂർ
50. സജി ഏബ്രഹാം, തലവടി
51. അനിൽ പുന്നൂസ്, കൊച്ചി
52. മേരി ജോർജ് (N) പറവൂർ
53. മറിയാമ്മ വറുഗീസ്, ആനിക്കാട്
54. ലൗലി വറുഗീസ്, മുണ്ടൻകാവ്
55. ജോജൻ വറുഗീസ്, പെരുനാട്
56. ജൂലി ജോസഫ്, ഭോഭാൽ
57. ററി. ജെ. സ്കറിയാ, തുമ്പമൺ
58. റോഷ്നി ഏബ്രഹാം, അയ്മനം
59. ജിജി മത്തായി, ചെങ്ങമനാട്
60. തങ്കമ്മ ഈപ്പൻ, നിരണം
61. ശോശാമ്മ തോമസ്, കിടങ്ങന്നൂർ
62. ജോജി പി. മാത്യു, കല്ലിശ്ശേരി
63. സാലി ജോൺ, ട്രിച്ചി
64. മേരിക്കുട്ടി തയ്യിൽ, കരിപ്പുഴ
65. ചെറിയാൻ വറുഗീസ്, ഏലപ്പാറ
66. സാറാമ്മ തോമസ്, മലാട്
67. ശോശാമ്മ വറുഗീസ്, നെടുമാവ്
68. മറിയാമ്മ ഈപ്പൻ, വാഴൂർ
69. സുനി കെ. ജോർജ്, ആർത്താററ്
70. ലിസി പി. എം., വളഞ്ഞവട്ടം

പാഠം 17–ന്റെ ഉത്തരവും വിജയിയുടെ പേരും വിലാസവും ഉത്തരം അയച്ചുതന്നവരുടെ പേരും മുകളിൽ ചേർത്തിട്ടുണ്ട്. ഈ പാഠത്തോടു

ഗ്രന്ഥപരിചയം:

# അനുദിന ചിന്തകൾ (ഒന്നാം ഭാഗം)

## മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലിത്താ

എം. ഒ. സി. പബ്ലിക്കേഷൻസ്, ദേവലോകം  വില 12 രൂപാ.

അഭിവന്ദ്യനായ മാത്യൂസ് മാർ ബർന്നബാസ് തിരുമേനിയുടെ ജീവിതത്തിൻെറയും തൂലികയുടെയും പ്രത്യേകതകളാണ്, ലാളിത്യവും, വ്യക്തതയും. ഈ വസ്തുതയെ ഒരിക്കൽകൂടി ഉദാഹരിക്കുന്ന സുന്ദരഗ്രന്ഥമാണ് 'അനുദിന ചിന്തകൾ'.

പ. സുന്നഹദോസിൻെറ തീരുമാനപ്രകാരം രചിച്ച്, സഭാപ്രസിദ്ധീകരണവിഭാഗം പ്രസിദ്ധീകരിച്ചിരിക്കുന്ന ഈ ഗ്രന്ഥമാല്യത്തിൽ 1991 ജനുവരി ഒന്നുമുതൽ മാർച്ച് മുപ്പത്തൊന്നു വരെയുള്ള ദിവസങ്ങളിൽ ധ്യാനിക്കുവാൻ ഉള്ള ചിന്താസൂനങ്ങളെ കോർത്തിണക്കിയിരിക്കുന്നു. ഓരോ ദിവസത്തിനും സഭാജീവിതത്തിലുള്ള പ്രത്യേകതയെ എടുത്തുകാണിക്കുവാൻ പ്രത്യേകം ശ്രദ്ധിച്ചിട്ടുണ്ട്. സഭയുടെ ആരാധനാ വർഷത്തിലെ വിശേഷദിവസങ്ങളെയും വായനകളെയും സമന്വയിപ്പിക്കുന്ന ചിന്തകളാണ് എല്ലാംതന്നെ.

ഓരോ ദിവസത്തിനും ഒരു പ്രധാന വിഷയം; അതിന് അനുയോജ്യമായ ഒരു വേദവാക്യം; ചിന്തിപ്പിക്കുന്ന അവതരണം; സമാപന പ്രാർത്ഥന; എന്നിവ എല്ലാ ധ്യാനചിന്തകളുടെയും പൊതു ഘടനയാണ്.

ഈ ഗ്രന്ഥത്തിന് ഏററവും ശ്രദ്ധേയമായ രണ്ട് മേന്മകൾ ഉണ്ട്: ഒന്ന്, ഒരു ദൈവപൈതലിന് ആധുനിക ജീവിതം ഉയർത്തുന്ന പ്രധാന വെല്ലുവിളികൾക്ക് അനുയോജ്യമായി പ്രധാന വിഷയങ്ങളെ കണ്ടെത്തിയിരിക്കുന്നു. (ഉദാഹരണമായി ക്രിസ്തീയദാനം, ദ്രവ്യാഗ്രഹം, ധനം, സമയത്തിൻെറ പ്രാധാന്യം, സംസാരം, മദ്യപാനശീലം, മടി മുതലായ വിഷയങ്ങൾ). രണ്ട്, ലളിതവും ഹൃദ്യവുമായ വിശകലനം. (ഉദാഹരണത്തിന്, ദുശ്ശീലങ്ങൾ മാറേറണ്ടതിനെക്കുറിച്ചിങ്ങനെ പറയുന്നു: 'ദുശ്ശീലങ്ങൾ മാറേറണ്ടത് ആരംഭത്തിൽ തന്നെയാണ്. എത്ര നേരത്തെ അതിനായി ശ്രമിക്കുന്നുവോ അത്രയും വിജയസാധ്യതയുണ്ട്. കാൻസറിന് ചികിൽസിക്കേണ്ടത് ഏററവും ആരംഭത്തിലാണ്. മൂർഖൻ പാമ്പിനെ കൊല്ലാൻ പററിയ അവസരം മുട്ടയായിരിക്കുമ്പോൾ തന്നെയാണ്.'

എല്ലാ സഭാംഗങ്ങളും വ്യക്തിപരമായ പ്രാർത്ഥനാജീവിതത്തിന് അനുദിനം ഉപയോഗിക്കേണ്ട ഒരു ഗ്രന്ഥമാണിത്. വീടുകളിൽ കുടുംബപ്രാർത്ഥനയോടനുബന്ധിച്ച് ഓരോ ധ്യാനഭാഗം വായിക്കേണ്ടതാണ്. ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും ഇടവക കമ്മററികളുടെയും ഒക്കെ ആരംഭത്തിൽ ഒന്നു ചിന്തിക്കുവാൻ ഒരു ഭാഗം ഉപയോഗിക്കുന്നത് അനുഗ്രഹപ്രദമായിരിക്കും. സഭാജീവിതത്തിന് വേദപുസ്തകാധിഷ്ഠിതമായ ഒരു പുതുക്കം ഉളവാക്കുവാൻ ഈ ഗ്രന്ഥം ഉപകരിക്കട്ടെ എന്ന് ആശംസിക്കുന്നു.

—ജെ. കെ.

---

കൂടി മത്തായിയുടെ സുവിശേഷം അവസാനിക്കുന്നു. 400-ഓളം ചോദ്യങ്ങളും അതിൻെറ ഉത്തരവും മാസികയിലൂടെ ലഭിക്കുകയുണ്ടായി. ചോദിക്കാവുന്ന ചോദ്യങ്ങൾ ഇതിലധികമാണ്. ചോദ്യം കണ്ടാലുടൻ ഉത്തരം കണ്ടുപിടിക്കാൻ സാധിക്കും എന്നു മനസിലാക്കുന്നു.

ഇപ്പോൾ 25 നോമ്പ് ആരംഭിച്ചിരിക്കുകയാണല്ലോ. ബൈബിൾ പഠനം + പ്രാർത്ഥന + നോമ്പ് എത്ര അനുഗ്രഹകരമായിരിക്കും. ഈ നോമ്പുകാലത്ത് മദ്ധ്യസ്ഥപ്രാർത്ഥനയ്ക്ക് കൂടുതൽ സമയംകൊടുക്കുക. പ്രത്യേകിച്ച് ബൈബിൾ പഠനത്തിലൂടെ പ്രാർത്ഥനയിൽ ഓർക്കുന്നവർക്കും അവരുടെ കുടുംബങ്ങൾക്കും വേണ്ടി.1990 നമ്മോടു യാത്രപറയുന്നു. ഈ വർഷം ദൈവം ചെയ്തുതന്ന നന്മകൾക്ക് ദൈവത്തെ മഹത്വപ്പെടുത്താം. പുതുവർഷത്തിൽ ദൈവത്തിൻെറ പൂർണ്ണ സംരക്ഷയിൽ കഴിയുവാൻ പരിശ്രമിക്കാം. ബൈബിൾ പഠനത്തിൽ ഉത്തരം അയയ്ക്കുന്നവർക്കും പ്രാർത്ഥനയിലൂടെ ഇതിനെ ശക്തിപ്പെടുത്തുന്നവർക്കും ഉപരി മാസികാ സ്നേഹിതർക്കും കർത്താവിൻെറ ജനനപ്പെരുന്നാളിൻെറ അനുഗ്രഹങ്ങളും പുതുവർഷ നന്മകളും നേരുന്നു.

പ്രാർത്ഥനയിൽ ഓർക്കേണ്ടവരെ മറക്കുകയില്ല എന്നു കരുതുന്നു. ദിവസവും രാത്രി 10 മണി. അസൗകര്യമെങ്കിൽ ദിവസം ഒരുപ്രാവശ്യമെങ്കിലും 'അവരുടെ പ്രാർത്ഥന നമുക്ക് കോട്ടയായിരിക്കട്ടെ'. നമ്മുടെ പ്രാർത്ഥന മററുള്ളവർക്കു കോട്ടയായിത്തീരുവാൻ സാധിച്ചാൽ എത്ര ധന്യമായിരിക്കും ജീവിതം. വിദ്യാർത്ഥികൾ, ജോലിക്കാർ, രോഗികൾ, നിരാശ്രയർ, തൊഴിലിനായി കാത്തിരിക്കുന്നവർ, വാർദ്ധക്യത്തിലിരിക്കുന്നവർ, ഗൾഫ് രാജ്യങ്ങളിൽ പ്രയാസപ്പെടുന്നവർ. എല്ലാവർക്കുംവേണ്ടി പ്രത്യേകം പ്രാർത്ഥിക്കുക.

പാഠം 20—ൻെറ ഉത്തരം മാസിക കിട്ടി അടുത്ത മാസം 20—നകം Bible Padanam, Lesson 20, C/o Dn. M. C. Cherian, Orthodox Student Centre, Trivandrum-1, 695001 എന്ന വിലാസത്തിലയയ്ക്കുക.

★



വിദ്യാർത്ഥി പ്രസ്ഥാനത്തിൻെറ ആഭിമുഖ്യത്തിലുള്ള പത്തു ലക്ഷം രൂപയുടെ ''ഓപ്പറേഷൻ ശില്പി'' ധനശേഖരണ പദ്ധതിയുടെ ഉത്ഘാടനം ശ്രേഷ്ഠ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് തിരുമേനി നിർവഹിക്കുന്നു.



ന്യൂയോർക്ക്: ലോംഗ് ഐലൻഡ് സെ. തോമസ് ഇടവകയുടെയും വികാരി ശങ്കരത്തിൽ യോഹന്നാൻ കോർ എപ്പിസ്ക്കോപ്പായുടെയും വകയായുള്ള സ്കോളർഷിപ്പ് വിതരണ ഉൽഘാടനം, ഒരു വിദ്യാർത്ഥിക്ക് തുക നല്കിക്കൊണ്ട് ശ്രേഷ്ഠ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് നിർവഹിക്കുന്നു. യോഹന്നാൻ കോർ എപ്പിസ്കോപ്പാ, തോമസ് കോശി, തെയോഫോറോസ് റമ്പാൻ, ഫാ. ററി. ജി. സഖറിയ, ഫാ. ജോൺ ശങ്കരത്തിൽ എന്നിവരേയും കാണാം.

ഇവിടെ......
മതഭ്രാന്തന്മാർ കലക്കിയ വിഷത്തിൽ
സ്നേഹത്തിന്റെ......
നമ്മുടെ നാട്ടിൽ
ഇതു വരെ നേടിയതു നഷ്ടപ്പെടുത്തി വീണ്ടും
നേടാൻ എന്തിനു ശ്രമിക്കണം...?

Licence No. 475. 11th APRIL 1946. Registered No. KL KTM - 38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038

## പാവനസ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ



15–ാം ഓർമ്മപ്പെരുനാൾ–ഡിസംബർ–8
(ദേവലോകം അരമന ചാപ്പൽ)

*Inserted by:* **Fr. John Mathew and Family**
**New Jersey, U. S. A.**

Printed and published by Rev. Fr. T.G. Zacharia
For Orthodox Viswasa Paripalana Samathy, Kottayam
at the Catholicate Press, Kottayam - 38
Chief Editor : Rev. Dr. Jacob Kurian